പുസ്തകം ൩ ലക്കം ൧൨

[illegible]

# മലങ്കര

# ഇടവക പത്രിക

മാസം തോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിലല്ലാതെ

പുകഴ്ചു ചൊല്ലുവാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

# വൃശ്ചികമാസത്തിൽ പത്രവരി അടച്ചവരുടെ പേരുവിവരം

| | അവർകൾ | രൂ | ച | കാ |
|---|---|---|---|---|
| തിരുവല്ലാ ജെ- മാത്തൻ അപ്പോത്തിക്കരി | ,, | ൩ | ൦ | ൦ |
| ,, ജൂഗ്ലപ്പൻ വക്കീൽ | ,, | ൧ | ൧൪ | ൦ |
| ,, വർക്കി വക്കീൽ | ,, | ൧ | ൧൪ | ൦ |
| ,, പുളിപ്ര അറയ ചാത്തമല തോമ്മാസു | ,, | ൧ | ൧൩ | ൮ |
| ,, മണലിൽ കെ. ശി | ,, | ൧ | ൧൩ | ൮ |
| ,, മലഭാഗത്തു പൈനംമൂട്ടിൽ മാത്തു വർക്കി | ,, | ൧ | ൧൩ | ൮ |
| ,, താഴ്ചയിൽ വർക്കി ഉപാത്ത | ,, | ൧ | ൦ | ൦ |
| ,, കൊച്ചുപൈനംമൂട്ടിൽ വർക്കി | ,, | ൧ | ൦ | ൦ |
| ,, കൊച്ചുവറ മാത്തു | ,, | ൧ | ൧൪ | ൪ |
| ,, ബെ- തൈക്ക പുത്തൻ പള്ളിയിൽനിന്നു | | ൦ | ൧൪ | ൪ |
| പാമ്പാക്കുട ചെമ്മാട്ടു മാത്തു | ,, | ൧ | ൧൪ | ൦ |
| ബെ- രാമമംഗലത്തു പള്ളിയിൽനിന്നും | | ൦ | ൧൯ | ൦ |
| ബെ- മാമലശ്ശേരി പള്ളിയിൽനിന്നും | | ൧ | ൧൩ | ൮ |
| കോതമംഗലത്തു ബെ- ചെറിയപള്ളിയിൽ നിന്നും | | ൧ | ൧൪ | ൦ |
| ,, ബെ- വലിയപള്ളിയിൽനിന്നും | | ൧ | ൧൨ | ൮ |
| ,, ബെ- തെക്കിലക്കാട്ടു അച്ചൻ | ,, | ൨ | ൦ | ൦ |
| ,, ബെ- ചാക്കോക്കുട്ടി അച്ചൻ | ,, | ൧ | ൧൩ | ൮ |
| ,, ബെ- പാറപ്പുക്കാരൻ അച്ചൻ | ,, | ൧ | ൧൪ | ൦ |
| ,, മാലിയിൽ വർക്കി | ,, | ൧ | ൧൨ | ൮ |
| ,, മേലേട്ടു കൊച്ചുവൂസേപ്പ | ,, | ൧ | ൧൪ | ൦ |
| പോത്താനിക്കാട്ടു ബെ- പടിഞ്ഞാറെക്കുടി അച്ചൻ | ,, | ൦ | ൨൮ | ൦ |
| ബെ- മഞ്ഞപ്ര പള്ളിയിൽനിന്നും | | ൧ | ൧൩ | ൮ |
| ചക്കരക്കടവു ബെ- ചെറിയ പള്ളിയിൽ നിന്നും | | ൧ | ൧൩ | ൮ |
| ,, ബെ- വലിയ പള്ളിയിൽനിന്നും | | ൧ | ൧൩ | ൮ |
| വടക്കൻപറവൂർ ജില്ലാക്കോർട്ടുവക്കീൽ പൌലൊസ | ,, | ൦ | ൧൯ | ൮ |
| ,, കളങ്ങര ഇട്ടിയച്ചൻ മാത്തു | ,, | ൧ | ൧൨ | ൮ |
| കോട്ടപ്പടി ബെ- മഞ്ഞുമ്മേക്കുടി ശെമ്മാച്ചൻ | ,, | ൧ | ൧൨ | ൮ |
| ,, ബെ- പള്ളിയിൽനിന്നും | | ൧ | ൧൨ | ൮ |
| കുന്നത്തുനാട്ടു വി- കെ- ചെറിയാൻ റജിസ്ത്രർ | ,, | ൧ | ൧൪ | ൦ |
| ബെ- കല്ലൂപ്പാടിപള്ളിയിൽനിന്നു | | ൧ | ൧൩ | ൮ |
| കുന്നക്കുരുടി ബെ- പുളിയനാട്ടു ഇത്താപ്പിരി കത്തനാർ | ,, | ൧ | ൧൩ | ൮ |
| ,, ബെ- പള്ളിയിൽനിന്നു | | ൧ | ൧൨ | ൮ |
| വടകര ബെ- പള്ളിയിൽനിന്നു | | ൧ | ൧൨ | ൮ |
| ,, തട്ടാമ്പാറെൽ മത്തായി | ,, | ൧ | ൧൨ | ൮ |
| മുളന്തുരുത്തി തിലാക്കുളത്തിൽ ചാക്കൊ | ,, | ൦ | ൨൧ | ൦ |
| ,, മൊട്ടേടത്തിൽ മാത്തു | ,, | ൦ | ൨൧ | ൦ |
| ,, ,, ചാക്കൊ | ,, | ൦ | ൨൧ | ൦ |
| ,, മലയിൽ ഇട്ടി | ,, | ൧ | ൧൨ | ൮ |
| ,, ബെ. പള്ളിയിൽനിന്നു | | ൧ | ൧൪ | ൦ |
| ,, പള്ളിപ്പുറത്തു കുഞ്ഞുവർക്കി | ,, | ൧ | ൧൩ | ൮ |
| മഴുവന്നൂർ മാടപ്പറമ്പേൽ കൊച്ചുപാപ്ലി | ,, | ൦ | ൧൦ | ൮ |
| ,, ബെ- പള്ളിയിൽനിന്നും | | ൨ | ൨൮ | ൦ |
| ബെ- കോലഞ്ചേരി പള്ളിയിൽനിന്നും | | ൧ | ൪ | ൮ |
| ,, മുറിമറ്റത്തു അയിപ്പു | ,, | ൧ | ൧൪ | ൦ |
| ബെ- മാന്തുരുത്തേൽ പള്ളിയിൽനിന്നു | | ൦ | ൨൪ | ൮ |
| അകപ്പറമ്പു സത്യജ്ഞാനോപദേശസംഘം സിക്രട്ടറി | ,, | ൧ | ൧൩ | ൮ |
| പീലാനിക്കാട്ടു ബെ- മൂലനകത്തൂട്ടു പൌലൊസു കത്തനാർ | ,, | ൩ | ൦ | ൦ |
| ബെ- പുറ്റുമാന്നൂർ പള്ളിയിൽനിന്നും | | ൩ | ൦ | ൦ |
| കുറിഞ്ഞി പാലാമ്പടക്കെ വീട്ടിൽ ഇത്താപ്പിരി | ,, | ൧ | ൦ | ൦ |
| ,, അകമ്പള്ളിൽ കുഞ്ഞിവെലി! | ,, | ൧ | ൧൪ | ൦ |
| ,, തെക്കേക്കര ഇട്ടൻ | ,, | ൧ | ൧൪ | ൦ |
| പോത്താനിക്കാട്ടു മറ്റത്തിക്കുടി വെലി (ശേഷം അടുത്തതിൽ) | | ൧ | ൦ | ൦ |

# മലങ്കര ഇടവക പത്രിക

പുസ്തകം ൩] ൧൮൯൪ തെശ്രീൻഹ്റൊയി (വൃശ്ചികം) [ലക്കം ൧൧

മംഗളം

ഇഷ്ടാഗ്രേസരനായ ലാസറസഹൊ ഭ്രവിഷ്ഠതായ് കേട്ടടൻ
പുഷ്പശ്രീയെഴും സുന്ദരത്വമെഴുമത്തൻദേഹമൊ വാടിടും
കഷ്ടം സർവ്വനയാശയന്റെ തിരുനേത്രേ പൊഴിയാക്കണ്ണുനീർ
ദൃഷ്ടം വെളുക്കുന്ന മാമക മനം നന്നായ് തണുപ്പിക്കണെ

തൃപ്പൂണിത്തുറ കണ്ടനാടൻ വി. മത്തായി.

## മാർ ദീവന്നാസ്യോസ് സിമ്മനാരിയിലെ സമ്മാനദാനം

കഴിഞ്ഞ ലക്കത്തിൽ പ്രസ്താവിച്ചിരുന്ന പ്രകാരം ഈ വിശെഷ സംഭവം ഈമാസം ൧൭-ാംനു തിങ്കളാഴ്ച മൂന്നരമണിമുതൽ അഞ്ചരമണിക്കുള്ളിൽ നടത്തപ്പെട്ടു. അഗ്രാസനാധിപത്യം വഹിപ്പാൻ നിശ്ചയിച്ചിരുന്ന കേരളവൎമ്മവലിയകൊയിത്തമ്പുരാൻ സി. എസ്. ഐ. തിരുമനസ്സുകൊണ്ടു കോട്ടയത്തു എഴുന്നെള്ളുവാൻ നിശ്ചയിച്ചിരുന്നതു ൧൭-ാംനു തിങ്കളാഴ്ച കാലത്തു ഏഴര മണിക്കായിരുന്നു. തിരുമനസ്സുകൊണ്ടു വൈകന്നേരത്തു അഷ്ടമിനാൾ അത്ഭുതപൂൎവ്വമായി കുളിർവെള്ളത്തിൽ സ്നാനംചെയ്യുതിനാൽ നിനച്ചിരിയാതെ വാതപീഡ ആരംഭിക്കയും അവയവങ്ങളിൽ നീർവീഴ്ചകൊണ്ടു അസാമാന്യ വേദനകൾ ഉണ്ടാകയും ചെയ്തു. ഈ അവസ്ഥയിൽ മുൻനിശ്ചയപ്രകാരം കൊട്ടയത്തു എത്തുന്നതു അസാദ്ധ്യമെന്നു അവിടെക്കു സംശയംജനിച്ചതിനാൽ നടപടിക്കുറിപ്പനുസരിച്ചു നേരത്തെ എഴുന്നെള്ളുവാൻ ഇടയാകയില്ലെന്നും ഒരു നിവൃത്തിയുണ്ടെങ്കിൽ മൂന്നു മണിയൊടുകൂടെ എത്താമെന്നും കൊട്ടയം ദിവാൻ പെഷ്കാർ അവർകൾ മുഖാന്തരം സിമ്മനാരി നായകന്മാരെ ഗ്രഹിപ്പിച്ചതിനാൽ എതിരെല്പിനായി ചെയ്തിരുന്ന ഒരുക്കങ്ങൾ എല്ലാം നിർഭാഗ്യവശാൽ നിഷ്ഫലമായി. എതിരെല്പിനു കളിവള്ളങ്ങൾ, എഴുപതിൽകുറയാതെ പൊൻവെള്ളി അലുക്കുകൾ ഇട്ട മുത്തുക്കുടകൾ, വാദ്യഘൊഷങ്ങൾ മുതലായവ ഒരുക്കിയിരുന്നു.

തിങ്കളാഴ്ചയും തിരുമനസ്സിലെക്കു ഒട്ടും സുഖം ഉണ്ടാകാഞ്ഞതിനാൽ വരുന്നതു അസാദ്ധ്യമെന്ന അറിയിക്കുന്നതും, പെഷ്കാർ അവർകൾ തനിക്കുപകരം പ്രതിപുരുഷനായിരുന്നു സമ്മാനദാനം ചെയ്വാൻ അധികാരപ്പെടുത്തുന്നതുമായ ഒരു കമ്പി വന്നതിനാൽ തിരുമനസ്സിലെ കാണ്മാനായി നാനാദിക്കിൽനിന്നും കൂടിയിരുന്ന അനെകായിരം ജനങ്ങൾക്കു വളരെ ഇച്ഛാഭംഗം നെരിട്ടു. എങ്കിലും ഒഴിച്ചുകൂടാത്ത തടസ്സത്തിന മനുഷ്യരാൽ നിവൃത്തി ഉണ്ടാക്കുവാൻ പാടില്ലാത്തതു മൂലം സഹിക്കാതെ കഴികയില്ലല്ലൊ.

മൂന്നരമണിക്കു സിമ്മനാരിയിൽ യൊഗംകൂടി. സിമ്മനാരികെട്ടിടം നാനാവിധം അലങ്കാരങ്ങളാൽ ഭംഗിവരുത്തിയിരുന്നതിന്നു പുറമെ സിമ്മനാരിയുടെ ദർശനഭാഗം പത്തെഴുപതു മുത്തുക്കുടകളുടെ നിരനിരയായ നിലകൊണ്ടു അത്യന്തം ശൊഭിച്ചിരുന്നു. ഇപ്രകല്പാടെ സിമ്മനാരി പുരയിടവും കെട്ടിടവും കാഴ്ചയ്ക്കു വളരെ മനൊഹരമായിരുന്നു.

ഈ വിശെഷയൊഗത്തിൽ സംബന്ധിപ്പാൻ അഗ്രാസനാധിപതിയായ ദിവാൻപെഷ്കാർ അവർകളൊടുകൂടെ മലയാളത്തിന്റെ ന-വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ് മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടും വ. ദി. ശ്രീ. പൌലൊസ റമ്പാച്ചൻ, ൧-ം ൨-ം ക്ലാസു മജിസ്ത്രേട്ടന്മാർ, മുൻസിപ്പു, വക്കീലന്മാർ, സ്ഥലത്തെ പള്ളിക്കൂടങ്ങളിലെ വാദ്ധ്യാന്മാർ, റെവറണ്ട് ആന്ക്വിത് പാദമർ ഈസാല്യന്മാർ, ചില മദാമ്മമാർ, പള്ളിക്കൂടം ഇൻസ്പെക്ടറന്മാർ, മിഷ്യൻ അച്ചുക്കൂട്ടം സൂപ്രണ്ടു, പലസുറിയാനി അംഗ്ലിയാപട്ടക്കാർ, ലത്തീനപള്ളിയിലെ മൂപ്പൻ പാദ്രി, ഓവർസീയർ, അപ്പൊത്തിക്കരിമാർ മുതലായി ആയിരത്തിൽ പരം ആളുകൾകൂടിയിരുന്നു. വിശാലമായ സിമ്മനാരി ഹാളും പുറമെയുള്ള വരാന്തകളും ജനങ്ങളെകൊണ്ടു നിബിഡമായിരുന്നു.

ആദ്യമായി വലിയ കൊയിത്തമ്പുരാൻ തിരുമനസ്സിലെക്കു ഈ സംഘത്തിന്റെ അഗ്രാസനാധിപത്യം വഹിപ്പാൻ കഴിയാതെ വന്നതിനെക്കുറിച്ചു തിരുമനസ്സിലെ മനസ്താപം സംഘത്തിൽ പ്രസ്താവിക്കുവാൻ ആവശ്യപ്പെട്ടിരുന്നതനുസരിച്ചു പെഷ്കാർ അവർകൾ ചുരുക്കത്തിൽ സംസാരിച്ചശെഷം സിമ്മനാരിക്കുട്ടികളുടെ നെരമ്പൊക്കായ ഒരു അഭിനയം നടന്നു. അനന്തരം സിമ്മനാരി അദ്ധ്യക്ഷൻ ദിവ്യശ്രീ ഫാദർ ഗീവറുഗീസു മല്പാൻ അവർകളാൽ റിപ്പൊട്ടു വായിക്കപ്പെടുകയും പിന്നാലെ കുട്ടികൾക്കു സമ്മാനങ്ങൾ നല്കപ്പെടുകയുംചെയ്തു. സമ്മാനം വകയ വലിയ കൊയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു ൭൫ രൂപായും കൊല്ലം ദിവാൻ പേഷ്കാർ രാജാരാമരായർ അവർകൾ ൧൫. രൂപായും മജിസ്ത്രേട്ടു കോമൂർ അയിപ്പു അവർകൾ തന്റെ പിതാവിന്റെ ഓർമ്മക്കായി ൩ രൂപായും ഹൈക്കൊട്ടുവക്കീൽ ഇ. ജെ. ജൊൺ അവർകൾ കഴിഞ്ഞുപൊയ കയ്യൻറൈട്ടർ അവർകളുടെ ഓർമ്മക്കായി ൧൦ രൂപായും അപ്പൊത്തിക്കരി ഗൊമിസ അവർകളും ആലപ്പുഴകച്ചവടം വക സ്രാപ്പ് ഇട്ടിയയിപ്പു അവർകളും അഞ്ചു രൂപായും കൊച്ചി അഞ്ചൽസൂപ്രണ്ടു അബ്രാഹം അവർകൾ ൯ രൂപായും കൊട്ടയം താലൂക്കു

മുതൽപിടി ചെറിയാൻ അവർകൾ രണ്ടു രൂപായും ദാനമായി കൊടുത്തയച്ചിട്ടുണ്ടായിരുന്നു. ഇതിൽ പെഷ്കാരവർകളുടെയും മജിസ്ത്രേട്ടവർകളുടെയും വക്കീൽ അവർകളുടെയും താലൂക്ക മുതൽപിടികാരന്റെയും ദാനങ്ങൾ മേലിലും ശാശ്വതമായി ഉണ്ടാകുന്നതാണെന്നു സിമ്മനാരി കമ്മറ്റിക്കാരെ അറിയിച്ചിരിക്കുന്നതിൽ വളരെ സന്തൊഷിക്കുന്നു. ഇതു കൂടാതെ മനൊരമ പത്രാധിപർ അവർകളുടെ മരിച്ചുപൊയ പിതാവിന്റെ ഓർമ്മക്കായി ഈ സിമ്മനാരിയിൽ ഒരു ലൈബ്രെറി സ്ഥാപിക്കുന്നതിനു കണ്ടത്തിൽ കുഡുംബത്തിൽ നിന്നു ൧൦൦ രൂപായുടെ വേറൊരു വലിയ ദാനവും ഉണ്ടായിരുന്നു.

സമ്മാനദാനം കഴിഞ്ഞ ശെഷം ഇൻസ്പെക്ടർ അയ്യപ്പൻ പിള്ള അവർകൾ ദീർഘമായ ഒരു പ്രസംഗം പറഞ്ഞു. പ്രസംഗത്തിൽ റിപ്പൊട്ടിന്റെ ഭാഗങ്ങളെ പ്രശംസിക്കയും സിമ്മനാരിയെ പൊതുവിൽ സ്തുതിക്കയും പുതിയ വിദ്യാഭ്യാസ റൂൾസുകൊണ്ടു വിദ്യാശാലയ്ക്കുണ്ടായിട്ടുള്ള അഭിവൃദ്ധികളെക്കുറിച്ചു പ്രസ്താവിക്കയും ചെയ്തു. അനന്തരം പെഷ്കാർ അവർകളുടെ പ്രസംഗമായിരുന്നു. വാചാപ്രസംഗത്തിനു വളരെ പ്രീതിസമ്പാദിച്ചിരിക്കുന്ന ആളാകകൊണ്ടു പ്രസംഗത്തിന്റെ ചാതുര്യത്തെക്കുറിച്ചു പറയണമെന്നില്ല. നേരമ്പൊക്കുകളും ഇടയ്ക്കിടെ ധാരാളമുണ്ടായിരുന്നു. കടശി കുട്ടികൾക്കു ദൈവഭക്തികൊണ്ടുള്ള ആവശ്യത്തെക്കുറിച്ചു നി. വ. ദി. ശ്രീ. മാർദീവന്നാസ്യോസ മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടു സമയൊചിതമായി ഒരു ചുരുങ്ങിയ പ്രസംഗം പറഞ്ഞു. പിന്നാലെ അഗ്രാസനരെയും മെത്രാപ്പൊലീത്തായെയും മഹാരാജാവിനെയും ചക്രവത്തിനിയെയും പുകഴ്ത്തി ഓരൊ ശ്ലൊകങ്ങളും ഗായകന്മാരുടെ സംഗീതവും കഴിഞ്ഞശെഷം എല്ലാവൎക്കും പ്രത്യെകം പ്രത്യെകം പ്രിയർ പറഞ്ഞു അഞ്ചര മണിയൊടുകൂടി യൊഗം പിരിഞ്ഞു.

മൊത്തമായി പറഞ്ഞാൽ ഈ യൊഗം അതികേമമായിരുന്നു. സമ്മാനദാനത്തിനു ദ്രവ്യസഹായം ചെയ്ത മഹാന്മാരുടെ ലിസ്റ്റിൽ ഹിന്ദുക്കളും സുറിയാനിക്കാരും നവീകരണക്കാരും റൊമ്മാക്കാരും ഉൾപ്പെട്ടു കാണുന്നതിനാൽ സിമ്മനാരി നാനാജാതികൾക്കും മതങ്ങൾക്കും പൊതുവിൽ സന്തുഷ്ടിയെ വരുത്തിയിരിക്കുന്നു എന്നു അനുമാനിക്കുന്നതിൽ യാതൊരാക്ഷെപവുമില്ല. ഈ സന്തൊഷവും സഹായവും മേല്ക്കുമേൽ വദ്ധിക്കുമെന്നു ഞങ്ങൾ ഉറപ്പായി വിശ്വസിക്കുന്നു. സുറിയാനിക്കാരിൽ ഒരു ധനികനായ കഴിഞ്ഞുപൊയ കണ്ടത്തിൽ ഈപ്പൻ അവർകളുടെ സ്മാരകമായി ൧൦൦ രൂപായുടെ ഒരു ലൈബ്രെറി സ്ഥാപിക്കുവാൻ അദ്ദേഹത്തിന്റെ പുത്രന്മാൎക്കുണ്ടായ നല്ല മനസ്സു അത്യന്തം ശ്ലാഘനീയം തന്നെ. സുറിയാനിസമുദായത്തിൽ ധനത്തിൽ ഒന്നാമനായിരുന്ന കഴിഞ്ഞുപോയ പനയ്ക്കൽ അയിപ്പുരു അവർകളുടെ ഓർമ്മയെ നിലനിറുത്തുന്നതിനു ഇതിൽ ഇരട്ടിയായ ഒരു ദാനം അടുത്ത വാഷീക യൊഗത്തിൽ പ്രസ്താവിക്കുവാൻ ഇടവരുമെന്നു കണ്ടത്തിൽ കുഡുംബത്തിൽ ഇപ്പൊൾ ഉള്ള ആളുകളെക്കാൾ വിദ്യാഭ്യാസത്തിലും ധമ്മിഷ്ഠത്തിലും ഒട്ടും പിമ്പന്മാരല്ലാത്ത പനയ്ക്കത്ത കുഡുംബക്കാരുടെ അവസ്ഥക്കു പൂൎണ്ണ

മായി വിശ്വസിക്കാവുന്നതാകുന്നു- കൊട്ടയത്തു കുന്നുമ്പുറത്തു സി- ജൊൺ അവൎകളും തന്റെ ഓൎമ്മക്കായി ഒരു ശാശ്വതധാനം ടി സിമ്മനാരിക്കു വെണ്ടി സ്ഥാപിക്കുവാൻ തീൎച്ചപ്പെട്ടുത്തിയിരിക്കുന്ന വിവരവും ഇവിടെ പ്രസ്താവിക്കുവാൻ ഇടവന്നതിൽ ഞങ്ങളുടെ വായനക്കാൎക്ക ഒന്നല്ലാ സന്തൊഷം ജനിക്കാതിരിക്കയില്ല- മറ്റുള്ള മഹാന്മാരും ഈ വിധം ഉചിതം പ്രവൃത്തിക്കുന്നതായാൽ സിമ്മനാരിയെ ഒരു രണ്ടാംതരം കൊളെജാക്കുന്നതിന്ന കമ്മട്ടിക്കാൎക്ക ഒട്ടും പ്രയാസമുണ്ടായിരിക്കയില്ലന്നു ധൈൎയ്യസമെതം പറയാവുന്നതാകുന്നു-

---

മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യൊസു
മെത്രാപ്പൊലീത്താ എഴുത്തു

മലങ്കര ഇടവകയിൽ ഉള്ള എല്ലാപള്ളികളിലെ വിഗാരിമാരും ദേശത്തുപട്ടക്കാരും പള്ളിക്കൈക്കാരരും ശെഷം ജനങ്ങളും കൂടികണ്ടെന്നാൽ നിങ്ങൾക്ക വാഴ്വ-

പ്രിയമുള്ളവരെ! കാലംചെയ്തുപൊയ ബഹുമാനപ്പെട്ട നമ്മുടെ ബാവായോടുകൂടെ വന്നിട്ടുള്ള നമ്മുടെ ആത്മികപുത്രനാകുന്ന സ്ലീബാ ചെമ്മാശ്ശൻ തന്റെ സ്വന്തരാജ്യത്തിലെക്ക പൊകുവാൻ ഒരുങ്ങപ്പെട്ട നിങ്ങളൊടു യാത്രപറഞ്ഞു പിരിവാൻ പുറപ്പെട്ടുവരുന്നതാകുന്നു. നമ്മുടെ സമുദായത്തിനു നേരിട്ടിരുന്ന വല്യ അപഹാര നാളുകളിൽ ബഹുമാനപ്പെട്ട ടി ബാവാ ഇവിടെ വന്നതിൽവച്ചുണ്ടായ ഉപകാരങ്ങൾ എത്ര എന്നു ഇവിടെ വിവരിപ്പാൻ പ്രയാസം നല്ല ഇടയൻ തന്റെ ആടുകൾക്കുവെണ്ടി തന്റെ ജീവനെ ഏല്പിക്കുമെന്നു കല്പിക്കപ്പെട്ടിരിക്കുന്നപ്രകാരം ബഹുമാനപ്പെട്ട ഇദ്ദേഹം തന്റെ രാജ്യത്തെയും സ്വജനങ്ങളെയും തന്റെ വൃദ്ധതയിൽ നമ്മളെപ്രതി ഉപെക്ഷിച്ചു ഇവിടെ കാലംചെയ്തുപൊയി എന്നല്ലാതെ തനിക്കാകട്ടെ തന്റെ വാത്സല്യശിഷ്യനായ ടി സ്ലീബാ ചെമ്മാശ്ശിനാകട്ടെ ഒന്നും താൻ കരുതീട്ടുണ്ടായിരുന്നില്ലെന്നു നമുക്കമാത്രമല്ലാ അദ്ദെഹത്തെ അറിഞ്ഞിട്ടുള്ളവരായ എല്ലാവൎക്കും നല്ല നിശ്ചയമാണ

ഇനി ടി സ്ലീബാ ചെമ്മാശ്ശനെക്കുറിച്ചു പറക എന്നുവച്ചാൽ ഇയ്യാളും തന്റെ ഗുരുവിനെപ്പൊലെ എത്രയും നല്ലമനുഷ്യനും ദൈവീക കാൎയ്യങ്ങളിൽ വളരെ ഭക്തിവൈരാഗ്യമുള്ള ആളും നല്ലഒരുപ്രസംഗിയും ആകുന്നു ബാവായുടെ കാലശെഷം ഉണ്ടായ ഇയ്യാളുടെ താമസത്താലും പ്രസംഗത്താലും നമ്മുടെ സഭയ്ക്കു വളരെ ഗുണങ്ങൾ ഉണ്ടായിട്ടുണ്ടെന്നു കണ്ടറിവാണ ഇപ്പൊൾ പോകണമെന്നുണ്ടായിരിക്കുന്ന ടി വിചാരം ബാവാകാലം ചെയ്തപ്പൊൾ തന്നെ ഉണ്ടായി എങ്കിലും ഇവിടെയുള്ള ഇയ്യാളുടെ താമസത്താൽ നമ്മുടെ സമുദായത്തിനുണ്ടായിരിക്കുന്ന

ങ്ങുന്ന ഗുണത്തെ ഓൎത്തു നാമും ബഹുമാനപ്പെട്ട നമ്മുടെ സഹോദരന്മാരായ മെത്രാപ്പോലീത്താന്മാരും വിരോധിച്ചതിനാലും കാലം ചെയ്തുപോയ നമ്മുടെ പാത്രിയൎക്കീസ്സുബാവായുടെ കല്പനയാലും ഇതുവരെ താമസപ്പെട്ടുപോയതാകുന്നു-

എന്നാൽ ഇപ്പോൾ പൊറുക്കഴിയാ എന്നുണ്ടായിരിക്കുന്ന വ്യസന വിചാരം തുൎക്കി ഗവൎമ്മെണ്ടു അൎമ്മീന്യക്കാരോടു ചെയ്തുവരുന്ന അക്രമമായ ക്രൂരതപ്രവൃത്തികൾ നം ചെമ്മാശ്ശന്റെ രാജ്യത്തുള്ള അൎമ്മീന്യക്കാരോടുകൂടെ നമ്മുടെ ജനങ്ങളെയും അകപ്പെടുത്തി ക്രൂരതകൾ ചെയ്തുവരുന്ന പ്രകാരം അറിവുകിട്ടിയ മുതൽ വ്യസനാബ്ധിയിൽ മുഴുകുകയും യാത്രയ്ക്കു ഒരുങ്ങുകയും ചെയ്യുന്നതാകുന്നു-

അതിനാൽ വാത്സല്യമുള്ളവരേ, ഏറിയനാൾ നമ്മുടെ രാജ്യത്തു വസിക്കയും ഇപ്പോൾ സ്വന്തത്തിലേക്കു പോകുവാൻ വ്യസനത്തോടെ യാത്ര ഒരുങ്ങുകയും ചെയ്തിരിക്കുന്ന നമ്മുടെ ആത്മീക പുത്രനാകുന്ന സ്ലീബാ ചെമ്മാശ്ശന്റെ യാത്രയിൽ നിങ്ങൾക്കെല്ലാവൎക്കും സഹതാപമുണ്ടായി കഴിയുന്ന സഹായത്തോടും സ്നേഹത്തോടുംകൂടി യാത്ര പറഞ്ഞയച്ചുകാണ്മാൻ നാം ആഗ്രഹിക്കുന്നു-

വിശേഷിച്ചും ഒരം നമ്മുടെ ചെമ്മാശ്ശന്റെ യാത്ര യെറുശലെം വഴിയും അവിടെ കുറെ താമസമുള്ളതുമാകയാൽ നമ്മുടെ രക്ഷിതാവായ മിശിഹാതമ്പുരാന്റെ കബറുങ്കലേക്കു വഴിപാടുകൾ നേൎന്നിട്ടുള്ളവർ ആരെങ്കിലും ഉണ്ടായാൽ ആവക നേൎച്ചകൾ ഇയാളുടെ പക്കൽ കൊടുത്തയച്ചാൽ ഭദ്രമായി അവിടെ ഏല്പിച്ചു വിവരത്തിനു മറുപടികൾ അയക്കുകയും ചെയ്യുന്നതാകുന്നു-

സൎവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങളോടുകൂടെ ഉണ്ടാകുമാറാകട്ടെ-

എന്നു ൧൦൫൯- തുലാമാസം ൨൫-ാം നു-

കോട്ടയത്തു സിമ്മനാരിയിൽ നിന്നും

---

കിഴക്കൻ സഞ്ചാരം.

പ്രിയപത്രാധിപരവർകളെ ഞാൻ ഈയിടെ ദേശാടനത്തിനായി പോയി തിരിച്ചുവരുന്നവഴി കഴിഞ്ഞ തുലാം ൨൭-ാം നു-ഞായറാഴ്ചകാലത്തു പുത്തൻകുരിശുകരയെത്തി. പള്ളിയിൽ സമയമായതുകൊണ്ടു കുൎബ്ബാന കണ്ടുംവച്ചു തിരിയാം എന്നുള്ള വാഞ്ഛയോടുകൂടി പള്ളിയിൽ ചെന്നപ്പോൾ അത്ഭുതാകണ്ടതു രണ്ടു കോട്ടുകാരെയാകുന്നു. എന്നാൽ ആ രാജ്യസമ്പ്രദായപ്രകാരം കോട്ടും തൊപ്പിയും വേഷ്ടിയും ഉറുമാലും

ധരിച്ചുവരുന്നവർ അപൂർവ്വമാകയാൽ ഇവർ ആരാണെന്നു അവിടെ ഉണ്ടായിരുന്ന ഓരോ സ്നേഹിതന്മാരൊടു ചോദിച്ചതിൽ ഇംഗ്ലീഷ്കാരാണെന്നും ഇവിടെ മൂന്നുനാലു ഞായറാഴ്ചയായി മുടങ്ങാതെവന്നു പ്രസംഗിക്കുന്നുഎന്നും പള്ളിയിൽ കഴിഞ്ഞാൽ ജനം പിരിയുന്നസമയം ഒരുത്തരെയും വിടാതെ വാതുക്കൽനിന്നു തടസ്സംചെയ്തു പള്ളിവക സ്കൂളിൽ കയററി പ്രസംഗം കഴിക്ക പതിവാണെന്നും മററും കേട്ടപ്പൊൾ എനിക്കുണ്ടായ വ്യസനാധിക്യത്താൽ മിണ്ടാൻവഹിയാതെ അര നിമിഷം നിന്നുപൊയി. എങ്കിലും ഇവർ ഇവിടെവന്നു പ്രസംഗിക്കുന്നതിനു അനുവാദം കൊടുത്തതു ആരാണെന്നുംമററും ചോദിച്ചതിനു ഇവിടങ്ങളിലെ ഓരൊരൊ യോഗ്യരുടെ അനുവാദത്താലാകുന്നു എന്നു കേട്ടതൊടുകൂടി വ്യസനത്താൽ മുഴുകി മന്ദം മന്ദം നടന്നു ഞാൻ പള്ളിയകത്തെക്കു പോകയുംചെയ്തു. പള്ളിയിൽ കഴിഞ്ഞു ഞാൻ പുറത്തെക്കു വന്നപ്പൊൾ ഏതാനം യോഗ്യരായുള്ള ആളുകളും പ്രസംഗക്കാർ ഇരുവരുംകൂടി സ്കൂളിൽ നില്ക്കുന്നതുംകണ്ടു എന്തെല്ലാമാണ വിശെഷംഎന്നറിവാനായി ഞാനുംചെന്നു. ആദ്യ പ്രസംഗക്കാരിൽ ഒന്നാമൻ ഞങ്ങൾ ഇവിടെ വന്നതു നിങ്ങളെ ഞങ്ങളുടെ മതത്തിലെക്കു കൂട്ടണമെന്നൊ അഥവാ വെറെവല്ലമതവുമാണ നല്ലതെന്നുപറഞ്ഞു ആ മതത്തിലെക്കു ചെർക്കണമെന്നൊ ഉള്ള ദുർമ്മോഹങ്ങൾ യാതൊന്നുംകൂടിയിട്ടല്ല ഞങ്ങൾ വന്നതു. രക്ഷിതാവായ യെശുവിൽ വിശ്വസിക്കണം, പ്രവൃത്തിയൊടുകൂടിയല്ലാത്ത വിശ്വാസം ചത്തതാകുന്നു എന്നു യാക്കൊബുശ്ലീഹാ പറയുന്നു. ഈ സംഗതികളെക്കുറിച്ചു പ്രസംഗിച്ചു നിങ്ങളെ സ്ഥിരമായി യെശുവിൽ വിശ്വസിപ്പിക്കണം എന്നുമാത്രമെയുള്ളു ഞങ്ങളുടെ ഉദ്ദെശവും താല്പര്യവും. എന്നാൽ ഞങ്ങൾ ആദ്യം സുറിയാനിക്കാരായിരുന്നു. ഇപ്പൊൾ മെത്രാൻകക്ഷിക്കാരാണ. എങ്കിലും നിങ്ങൾ ഈസന്ദർഭത്തിൽ ഞങ്ങളുടെ മതത്തിൽ ചെർന്നാൽ മാത്രമെ മൊക്ഷത്തെ പ്രാപിപ്പാൻ നിവൃത്തിയുള്ളു എന്നുള്ള പ്രശംസയൊടുകൂടി പ്രസംഗിച്ചു അതിലെക്കു മനസ്സു തിരിപ്പിക്കണം എന്നുള്ള ആഗ്രഹം ലവലേശം ഞങ്ങൾക്കില്ല, ആദ്യം പറഞ്ഞതുപൊലെതന്നെ യെശുവിൽ വിശ്വസിക്കണം എന്നു മാത്രമെയുള്ളു. അതുകൊണ്ടു നമ്മളുടെ പ്രസംഗാദ്യത്തിൽ പതിവിൻപ്രകാരമുള്ള പ്രാർത്ഥനകഴിക്കാം എന്നുംപറഞ്ഞു എല്ലാവരെയും എഴുനീല്പിച്ചു നിർത്തി പ്രാർത്ഥനയും ആരംഭിച്ചു. പ്രാർത്ഥന അവസാനിച്ച ശേഷം എല്ലാവരും യഥായൊഗ്യം അവരവരുടെ ആസനങ്ങളിൽ ഇരുന്നു പ്രസംഗവും ആരംഭിച്ചു. പ്രസംഗം പെന്തിക്കുസ്ത ദിവസത്തെക്കുറിച്ചായിരുന്നു. പ്രസംഗമദ്ധ്യത്തുങ്കൽ ഞാൻപിരിഞ്ഞുപൊയതുകൊണ്ടു പിന്നീടുള്ള വിശെഷം ഒന്നുംതന്നെ അറിവാൻ കഴിഞ്ഞില്ല. പ്രസംഗാദ്യത്തിൽതന്നെ സ്ത്രീപുരുഷന്മാരായി ഏകദേശം നൂററിച്ചില്വാനം ജനമുണ്ടായിരുന്നു. ജനങ്ങളുടെ വരവുകണ്ടിട്ടു അന്നു ആ പള്ളിയിൽ നേർച്ചയില്ലായിരുന്നു എങ്കിൽ കുർബ്ബാന അണച്ച പട്ടക്കാരനും കൂടിവന്നു പ്രസംഗത്തിലും പ്രാർത്ഥനയിലും ചേരുമായിരുന്നു എന്നു നിസ്സംശയം പറയേണ്ടിയിരിക്കുന്നു- പിന്നീടു വന്നു ചേർന്നോ എന്നു

ഇനിക്കു നിശ്ചയവുമില്ല. അല്ലയൊ മഹാജനങ്ങളെ യേശുവിൽ വിശ്വസിക്കണം, പ്രവൃത്തിയോടുക്രുടിയല്ലാത്ത വിശ്വാസം ചത്തതാകുന്നു എന്നു അവർ പറഞ്ഞ ആ വേദസാക്ഷിയെ ഒക്കുറിച്ചു തന്നെ ഒന്നു ചിന്തിക്കാം. ഞാൻ ആദ്യം സുറിയാനിക്കാരനായിരുന്നു ഇപ്പൊൾ മെത്രാൻകക്ഷിക്കാരനാണ എന്നു പറഞ്ഞ ആ പ്രസംഗകാരൻ തന്നെ പ്രവൃത്തിയോടു ക്രുടിയാണൊ വിശ്വസിക്കുന്നതു?. ഞാൻ സുറിയാനിക്കാരനായിരുന്നു ഇപ്പൊൾ നവീകരണക്കാരനാണ് എന്നു പറഞ്ഞിരിക്കുന്ന സഹിതിക്കു ഈ പ്രസംഗകാരന്റെ വിശ്വാസം തന്നെ ചത്തിരിക്കുന്നു. അല്ലങ്കിൽ സുറിയാനി സമുദായത്തിനു വല്ല ന്യൂനതയും ഉണ്ടായിരിക്കണം. ഇപ്പൊൾ ഭൂമിയിൽ തന്നെ അനെകം ക്രിസ്തുമതങ്ങൾ ഉള്ളതിലെക്കു ഏററം പഴക്കവും പൂർവീകവും സുറിയാനി സമുദായത്തിനാണെന്നു സർവ്വസമ്മതമാണ. ഇങ്ങിനെയുള്ള സുറിയാനി സമുദായത്തിൽ നിന്നു നവീകരിച്ചുപോയതായ ഇവരെ, പണം മോഹിച്ചു പെററതള്ളയെ വിററുതിന്നുന്നവരാണെന്നു നമ്മുടെ സഹൊദരനായ 'യാകൊബായകൊച്ചൻ' പറഞ്ഞിരിക്കുന്നതിനു വല്ല വിഘ്നവും നേരിട്ടിട്ടുണ്ടൊ. അഥവാ പെററ തള്ളയെ വിററുതിന്നുന്നവരും അവനവന്റെ കണ്ണിലിരിക്കുന്ന കോലിനെ എടുക്കാതെ അന്യന്റെ കണ്ണിലെ കരടിനെ എടുക്കാൻ ശ്രമിക്കുന്നവരുമായ ഈ വഞ്ചന പിശാചുക്കളുടെ വലയിൽ അകപ്പെടുവാൻ കാൽവച്ചിരിക്കുന്നവരുമായ പുത്തൻകുരിശു പട്ടണക്കാരെ| സഭയിൽ നിന്നു ഭിന്നിച്ചുപൊയവരെ സഭയെ കലക്കുന്നവരായി എണ്ണേണ്ടതിന്നുപകരം നിങ്ങൾ അവരെ സ്വീകരിച്ചു പള്ളിവക സ്ക്രൂളിൽ കയററി പ്രസംഗിപ്പിക്കുന്നതു വളരെ ശോചനീയം തന്നെ. നവീകരണം, രക്ഷാസൈന്യം എന്നീവ്യാധികൾ നമ്മുടെ ഈ വടക്കൻ രാജ്യത്തിലും കയറാതിരിപ്പാൻ പ്രത്യേകം ദൃഷ്ടിവെക്കേണ്ടവരല്ലയൊ നാം. എന്നാൽ ആവക വ്യാധികൾ തെക്കെരാജ്യത്തിൽ മുളച്ചു വളൎന്നു പെരുകി കയറി മറിഞ്ഞു ചില്ലികളും ക്രുടി ആ വള്ളികളാൽ പൊതിഞ്ഞിരിക്കുന്നു. ഇങ്ങിനെയുള്ള വ്യാധിയൊടും 'അഗപ്പി' മുതലായ മല്ലന്മാരൊടും സഹൊദരന്മാരായവർ ദിവസെന എന്നപൊലെ എന്തുപോരാട്ടമാണ കഴിച്ചുക്രുട്ടുന്നതു എന്നു നമ്മുടെ ഇടവകപത്രിക എന്ന മാസികാപത്രത്തെ വരുത്തി വായിച്ചുനൊക്കുവിൻ. അവർ പോരാടി ഈ ദുർമ്മതത്തെ ഖണ്ഡിക്കയും വടക്കെരാജ്യത്തിൽ ഇല്ലാത്തതായ വ്യാധിയെ നട്ടുനനച്ചു പിടിപ്പിക്കയും ചെയ്യുന്നതു വളരെ ശൊചനീയം തന്നെ. പ്രിയ പത്രാധിപരവർകളെ ഈവക സംഗതികൾ ഇവിടങ്ങളിലും ആരംഭിച്ചിരിക്കയാൽ ഒട്ടും ഉദാസീനത വിചാരിക്കാതെ നമ്മുടെ സമുദായശിരൊമണിയായ മാസികപ്പെണ്ണിനെ സക്രിററായി അയച്ചു ഈവക ദുഷ്പ്രവൃത്തികളെ നീക്കിതരുവാൻ വിനയപുരസ്സരം അപെക്ഷിക്കുന്നു. എന്ന

ഒരു സഞ്ചാരി.

## പരസ്യം.

### മാവേലിക്കരെ യാക്കോബായ സുറിയാനി സുവിശെഷ പ്രസംഗ സംഘത്തിൽ നിന്നും.

കഴിഞ്ഞാണ്ടിൽ ടി- സംഘത്തിൽ നിന്നും അഞ്ചു സഹൊദരന്മാരെ വടക്കുള്ള പള്ളികളിലെക്കു സഞ്ചാര പ്രസംഗത്തിനായി അയച്ചതു പൊലെ ൟ വരുന്ന ധനുമാസത്തിന്റെ ആരംഭത്തിൽ മിസ്റ്റർ സി, ഒ. ൟപ്പൻ, മിസ്റ്റർ ഉമ്മൻ ഐസ്സക്, മിസ്റ്റർ ജി, ഉമ്മൻ, മിസ്റ്റർ സി, പി, ഇടിക്കുള, ഇങ്ങനെ നാലു പേരെ കിഴക്കും തെക്കുമുള്ള പള്ളികളിലെക്കു പ്രസംഗത്തിനായി അയക്കണമെന്നു ടി സംഘത്തിൽ നിന്നും നിശ്ചയിച്ചിരിക്കുന്നതിന്മണ്ണം അവർ പുറപ്പെടുന്നതും ഏകദെശം ഒരു മാസത്തൊളം സഞ്ചാരം ഉണ്ടായിരിക്കുന്നതുമാകയാൽ ൟ യാത്രയിൽ വെണ്ടതായ സകല ദൈവീക അനുഗ്രഹങ്ങൾക്കും കൃപകൾക്കും എല്ലാവരും ദൈവത്തൊടു അപെക്ഷിക്കുന്നതു കൂടാതെ ൟ സഹൊദരന്മാർ ഏതു പള്ളിയിലൊ എടവകയിലൊ ചെന്നുചെന്നാൽ ടി. സമുദായത്തിൽ ഉൾപ്പെട്ട അതാതു സ്ഥലങ്ങളിലെ ബ: അച്ചന്മാരും അയ്മെനി സഹൊദരന്മാരും പ്രസംഗജൊലി വീഴ്ചകൂടാതെ നടത്തുന്നതിനു വെണ്ട സഹായങ്ങൾ ചെയ്യണമെന്നു അവരുടെ സ്നെഹത്തൊടു അപെക്ഷിച്ചുകൊള്ളുന്നു. സഞ്ചാരത്തിൽ ഭക്ഷണ ചിലവു കൂടി (മറ്റുള്ളവരെ ബുദ്ധിമുട്ടിക്കാതെയിരിപ്പാനായിട്ടു) ൟ സഹൊദരന്മാൎക്കു സംഘത്തിൽ നിന്നും അനുവദിച്ചിട്ടും ഉണ്ടു. എന്നു

ആജ്ഞാപ്രകാരം സിക്രട്ടെരി സി. ഇടിച്ചാണ്ടി.

ൟ പ്രസംഗികൾ നി. വ. ദി. ശ്രീ. മാർ ഗ്രീഗൊറിയൊസ് മെത്രാപ്പൊലിത്താ തിരുമെനിയാൽ പ്രത്യെകം പരീക്ഷിച്ചു കൈവെച്ചു നിയമിക്കപ്പെട്ടവർ ആകുന്നു.

ഇ. പ. പ.

---

## ഒരു സമ്മാനദാനവും വാൎഷീക യൊഗവും.

പ്രിയ പത്രാധിപരവൎകളെ, താഴെ പ്രസ്താവിക്കുന്ന സംഗതിയെ താങ്കളുടെ പത്രികയിൽ പ്രസിദ്ധപ്പെടുത്തണമെന്നപെക്ഷിക്കുന്നു.

മാവെലിക്കരെ യാക്കൊബായ സുറിയാനി സുവിശെഷപ്രസംഗ സംഘത്തിന്റെ വാൎഷികയൊഗം നടത്തുന്നതിനു നി.വ.ദി.ശ്രീ. മാർ ദീവന്നാസ്യൊസു മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടൊ മാർ ഗ്രീഗൊറിയൊസു മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടൊ അഗ്രാസനാധിപത്യം വഹിച്ചാൽ കൊള്ളാമെന്നു ഉണ്ടായിരുന്ന ആശയെ സാധിപ്പാൻ സൌകൎയ്യമില്ലാതെ പൊയതിനാൽ ഇത്രത്തൊളം താമസിച്ചു പൊയി. എങ്കിലും ദൈവകൃപയാൽ നി.വ.ദി.ശ്രീ. മാർ ഗ്രീഗൊറിയൊസു മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടു ൟ പള്ളിയിലെക്കു കഴിഞ്ഞ വ്യാഴം- ശനിയാഴ്ച എഴുന്നെള്ളുകയും ഫ്ദിാംനു- ശനിയാഴ്ച പകൽ

൨- മണിക്കു യോഗം നടത്തപ്പെടുവാൻ തക്കവണ്ണം കല്പിച്ചനുസരിച്ച. മാവേലിക്കരെ പള്ളിയിൽ ടി. സമുദായത്തിൽ ഉൾപ്പെട്ട എല്ലാവായനസമൂഹങ്ങളിലെക്കും നിരണം, പള്ളിപ്പാട്ടു, കാർത്തികപ്പള്ളി, ചെപ്പാട്ടു, വെണ്മണി മുതലായ ഇടവകകളിലെ പല മഹാന്മാക്കും നോട്ടീസുകൊടുത്തു. പല ബ: അച്ചന്മാരും അയ്മേനികളും കാൎയ്യക്കാരും ഉൾപ്പടെ ൧൦൦-ൽ പരം ആളുകൾ ഹാജർ ഉണ്ടായിരുന്നു. നോട്ടീസിൽ വ വരം കാണിച്ചിരുന്നതും സംഘം നടത്തേണ്ടമെന്നു നിശ്ചയിച്ചിരുന്നതും വിശേഷമായി വിതാനിച്ചു അലംകരിക്കപ്പെട്ടിരുന്നതും ആയ പുതിയകാവു ഡിസ്ത്രീക്ടു പെൺപള്ളിക്കൂടത്തിലെക്കു തിരുമനസ്സുകൊണ്ടു എഴുന്നെള്ളിയപ്പോൾ പള്ളിക്കൂടക്കുട്ടികളെ കൂടി പരിശോധിക്കണമെന്നു വാദ്ധ്യാന്മാർ മുൻകൂട്ടി അപെക്ഷിച്ചു തയ്യാറായിരുന്നതുപൊലെ ചീയഴ്സ് പറഞ്ഞശെഷം പെൺകുട്ടികളെകൊണ്ടു പാടിക്കയും ൫-ാം വാദ്ധ്യാർ അവർകൾ പള്ളിക്കൂടത്തിന്റെ തല്കാലസ്ഥിതിയെപ്പറ്റി റിപ്പൊട്ടുവായിക്കയും തിരുമനസ്സുകൊണ്ടു യഥൊചിതമായി സമ്മാനം കൊടുക്കയും സ്ത്രീവിദ്യാഭ്യാസത്തെപ്പറ്റി ഒരുപാഠവം ചെയ്തുകഴിഞ്ഞപ്പോൾ ൨-ാം വാദ്ധ്യാർ അവർകൾ തിരുമനസ്സിലെക്കു മംഗളംപറകയും ചെയ്തു- കുട്ടികൾ പിരിഞ്ഞതിന്റെശെഷം യോഗനടപടികൾക്കു ആരംഭിച്ചു. ക്ഷണിച്ചുവരുത്തപ്പെട്ട പല മഹാന്മാരാലും ൧൦ ഇടവകക്കാരാലും കല്പ്പക്കാരാലും പള്ളിക്കൂടം അലങ്കരിക്കപ്പെട്ടു ഉയൎത്തപ്പെട്ടു. പീഠത്തിൽ എഴുന്നെള്ളിയിരുന്ന തിരുമനസ്സുകൊണ്ടു നമസ്കാരത്തിനു ആരംഭിച്ചു. അതുകഴിഞ്ഞ ശേഷം പ്രൊഗ്രാം അനുസരിച്ചു സംഘസിക്രട്ടറി അവർകൾ റിപ്പൊട്ടു വായിക്കയും അഗ്രാസനാധിപതി അവർകൾ റിപ്പൊട്ടിനെ സംബന്ധിച്ചു വളരെശ്ലാഘിച്ചു അഭിപ്രായംപറകയും ചെയ്തു. പിന്നീടു മുൻ നിശ്ചയിച്ചിരുന്നപ്രകാരം ദിവ്യശ്രീ. നിരണത്തു മട്ടക്കൽ മല്പാനച്ചൻ അവർകൾ സുവിശേഷപ്രചാരത്തെക്കുറിച്ചു എത്രയും ദീർഘമായും വിശദമായും സമയൊചിതമായും ഒരു പ്രസംഗം നടത്തിയതിനു അഗ്രാസനാധിപതിയായ തിരുമനസ്സുകൊണ്ടു വളരെ അഭിനന്ദിച്ചും ഇതിലെക്കു സഹായം ചെയ്വാൻ എല്ലാവരെയും ഉത്സാഹിപ്പിച്ചും അഭിപ്രായം കല്പിക്കയും വാഴ്വും ആശീർവ്വാദങ്ങളും കൊടുക്കയും ചെയ്തു ശെഷം നമസ്കരിക്കയും ചെയ്തു. പിന്നീടു സെക്രട്ടറി അവർകൾ ക്ഷണനപ്രകാരം വന്നുകൂടിയ എല്ലാ മഹാന്മാർക്കും പ്രസംഗകൎത്താവിനും മംഗളം പറഞ്ഞശെഷം അഗ്രാസനാധിപതി അവർകൾക്കും നി- വ- ദി. ശ്രീ- മാർ ദീവന്നാസ്യോസു മെത്രാപ്പൊലീത്താ തിരുമനസ്സിലെക്കും പരിശുദ്ധ പിതാവായ നി. വ. ദി- ശ്രീ- പാത്രിയർക്കീസു ബാവാ തിരുമനസ്സിലെക്കും ചീയർപറകയും യോഗം ൬- മണിക്കു പിരികയും ചെയ്തു.

എന്നു സംഘത്തിൽ നിന്നു ഒരുത്തൻ.

## എന്റെ അഭിപ്രായം.

പ്രിയപത്രാധിപർ അവർകളെ, സുറിയാനി പുസ്തകങ്ങൾ അച്ചടിക്കുന്നവയിൽ ഭാഷയുടെ തർജ്ജമകൂടെ ചേർക്കുന്നതു ശുദ്ധമലയാളത്തിൽ ആയിരിക്കണമൊ കർസോൻ എന്നു സാധാരണ പറഞ്ഞു വരുന്ന ഭാഷയിലായിരിക്കണമൊ എന്ന അഭിപ്രായമറിവാൻ ഒരു കത്തനാരുടെ ലേഖനം കഴിഞ്ഞ പത്രികയിൽ ഉണ്ടായിരുന്നല്ലൊ. ഇതെസംബന്ധിച്ച പലരും അഭിപ്രായം പറവാൻ പുറപ്പെടുമെന്നാണ ഞാൻ വിചാരിക്കുന്നതു. അങ്ങിനെ പറയണമെന്നാണ എന്റെ ആഗ്രഹവും. എന്തെന്നാൽ ലോകത്തിൽ എല്ലാ സംഗതികൾക്കും രണ്ടുപക്ഷം ഉണ്ടല്ലൊ. ഇതിനു മാത്രം അങ്ങിനെ കാണുമെന്നു തോന്നുന്നില്ല. ഇങ്ങിനെ രണ്ടുപക്ഷം ഇല്ലാത്തതായ ഒരു സംഗതി എങ്കിലും ഉണ്ടാവുന്നതു വളരെ സന്തോഷിക്കത്തക്കതാണെല്ലൊ. അഭിപ്രായമറിവാൻ ആവശ്യപ്പെട്ടിരിക്കുന്ന സംഗതിയെക്കുറിച്ച കുറെ വിസ്തരിച്ചുപറവാൻ ഉണ്ടു. അതിനു തല്ക്കാലം അവസരമില്ല. അതുകൊണ്ടു ഇതിൽ എന്റെ അഭിപ്രായം മാത്രം പറയാം. കർസ്സോനിയിൽ അല്ല ശുദ്ധ മലയാളത്തിൽ തന്നെ വേണം തർജ്ജമ അച്ചടിക്കുന്നതു എന്നാണ എന്റെ അഭിപ്രായം. കാരണം പറയാം.

൧. സുറിയാനി പട്ടക്കാർ മലയാളത്തു ൪൦൦- പേരിൽ കൂടുതൽ കാണുകയില്ല. ഉണ്ടെങ്കിൽ അവർക്കു മാത്രമെ ഈ കർസ്സോൻ വശമുള്ളു.

൨. ഇവർക്കും എല്ലാവർക്കും ഇതു വശമുണ്ടെന്നു തോന്നുന്നില്ല. അപ്പോൾ അവരെ ഇനിയും ഇതു പഠിപ്പിച്ചശേഷമെ അവർ ഈ കർസ്സോൻ തർജ്ജമ വായിക്കയുള്ളു.

൩. പഠിപ്പിക്കാൻ തുടങ്ങുന്നതിനു ഭാഷതന്നെ അപൂർണ്ണമാണ. ഇനിയും അക്ഷരങ്ങളും മറ്റും ഉണ്ടാക്കേണ്ടതായിരിക്കുന്നു. അപ്പോൾ എന്തു വരുന്നു. ൪൦൦ പേരെ മാത്രം പഠിപ്പിക്കുന്നതിനു ഒരു പഴെ ഭാഷ പുതുതാക്കിയിട്ടു പഠിപ്പിച്ച പള്ളിക്രമങ്ങൾ കഴിക്കാൻ അയക്കണമെന്നു- നന്നായില്ലെ.

൪. ശുദ്ധ മലയാളത്തിൽ അടിക്കാതെയിരിക്കുന്നതു അയ്മെനികളോടു അസൂയയൊ വൈരാഗ്യമൊ എന്നു വൃഥെ തോന്നിക്കും.

൫. എപ്പോളായാലും ഇതു മലയാളത്തിൽ വന്നെ നില്ക്കു. എന്നാൽ പിന്നെ ഇപ്പോൾ അരുതെ?

ഈ കാരണങ്ങളാൽ തർജ്ജമ അച്ചടിക്കുന്നുണ്ടെങ്കിൽ ശുദ്ധം മലയാളത്തിൽ വേണം. അങ്ങിനെയല്ലെങ്കിൽ അച്ചടിക്കാതെയിരിക്കയാണ ഭേദം. എന്നു

ഒരു അയ്മേനി.

---

## ക്രിസ്ത്വാശ്രിത സൈഥില്യപ്രബോധിനി.

എന്നാറെ പത്രൊസു അവനൊടു ഉത്തരമായിട്ടു, കർത്താവെ നീ തന്നെ ആകുന്നു എങ്കിൽ വെള്ളത്തിന്മേൽകൂടി നിന്റെ അടുക്കൽ വരുവാൻ എന്നോടു കല്പിക്കെണം എന്നു പറഞ്ഞു.

എന്നാൽ വരിക എന്നു അവൻ പറഞ്ഞു. അപ്പൊൾ പത്രൊസ് പടവിൽ നിന്നു ഇറങ്ങി യേശുവിന്റെ അടുക്കൽ വരുവാൻ വെള്ളത്തിന്മീതെ നടന്നു.

എന്നാറെ കാറ്റു ശക്തിയുള്ളതായി അവൻ കണ്ടപ്പോൾ ഭയപ്പെട്ടു. അവൻ മുങ്ങിത്തുടങ്ങുകകൊണ്ടു കർത്താവെ എന്നെ രക്ഷിക്കണമെന്നു നിലവിളിക്കയും ചെയ്തു. (മത്തായി ൧൪. ൨൮—൩൦)

൧. ക്രിസ്തുവിനെ സ്നേഹിക്കുന്നവരുടെ ആഗ്രഹം, ൨. അവരുടെ മേൽ ക്രിസ്തുവിനുള്ള സന്തോഷം, ൩. അവർക്കുണ്ടാകാവുന്ന ക്ഷീണത, ൪. ക്രിസ്തു അവരെ പിടിച്ചുകൊള്ളുന്നതു, ഇങ്ങനെ നാലു കാര്യങ്ങൾ ഇതിൽ അടങ്ങിയിരിക്കുന്നു.

## ൧. ക്രിസ്തുവിനെ സ്നേഹിക്കുന്നവരുടെ ആഗ്രഹം

അവനോടുകൂടി എത്തേണമെന്നാകുന്നു. പാടവിലുണ്ടായിരുന്ന മറ്റെല്ലാവരെക്കാൾ പത്രോസിനു കർത്താവിനോടു അധികം സ്നേഹമുണ്ടായിരുന്നു. നീ എല്ലാവരെക്കാൾ അധികം എന്നെ സ്നേഹിക്കുന്നുവൊ എന്നു കർത്താവു അവനോടു ചോദിച്ചതിനാലും (യോഹ. ൨൧. ൧൫) എല്ലാവരും നിന്നെ ഉപേക്ഷിച്ചാലും ഒരുനാളും ഞാൻ ഉപേക്ഷിക്കയില്ലെന്നു പത്രൊസ് പറഞ്ഞതിനാലും പ്രത്യക്ഷമാണ്. ഈ സ്നേഹമാകുന്നു പത്രൊസിനെ ക്രിസ്തുവിന്റെ അരുകത്തേക്കു കൊണ്ടുപോയതു. ക്രിസ്തുവിനോടുകൂടി എത്തേണ്ടതിനു ഒരു കൂട്ടത്തിലൊ കുഡുംബത്തിലൊ ഉള്ള പൊതുസ്നേഹം പോരാ, വിശേഷസ്നേഹവും ആഗ്രഹവും ആവശ്യമാകുന്നു. ക്രിസ്തു കടലിന്മീതെ നടക്കുന്നതായി ശിഷ്യന്മാർ എല്ലാവരും കാണുകയും കല്പിക്കയും ചെയ്തു. എങ്കിലും തങ്ങൾക്കു പ്രത്യക്ഷനായ കർത്താവിന്റെ അരികെ എത്തുവാൻ ഒരാൾക്കെ ആഗ്രഹം ജനിച്ചൊള്ളു. ക്രിസ്തുവിനെ അറിയുന്നവരും സമ്മതിക്കുന്നവരും വിശ്വസിക്കുന്നവരും അനുസരിക്കുന്നവരും പലരുണ്ടെങ്കിലും അവനെപ്പോലെ നടക്കണമെന്നും അവന്റെ അടുക്കൽ എത്തേണമെന്നും ആശിക്കുന്നവർക്കു വിശേഷ ആഗ്രഹവും നടത്തയും വേണ്ടതാകുന്നു. ക്രിസ്ത്യാനി മുറ അനുസരിച്ചുള്ള പുറത്തെ നടപ്പല്ല ക്രിസ്തുവിനോടുള്ള പ്രയോഗിക്കുന്ന അകത്തെ നടപ്പുകളല്ലൊ ആവശ്യമായിരിക്കുന്നതു. ആയതു ആത്മീകമായി ക്രിസ്തുവിനോടു ഒത്തു നടപ്പാനും തിരമാലകളാൽ അലയപ്പെടുന്ന കടലിന്മേൽ സംശയം കൂടാതെ നടക്കുന്ന ക്രിസ്തുവിൻ ഹൃദയം ഇഹസംബന്ധമായ സന്തോഷം, മോഹം, ആവശ്യം ആദിയായുള്ളവകളിലാകട്ടെ അവമാനം മുതൽ മരണം വരെയുള്ള ദുഃഖങ്ങളിലാകട്ടെ സ്വന്തജീവനെക്കുറിച്ചുള്ള കരുതലിലാകട്ടെ ഒരു നെല്ലട പോലും താഴാതെയും പ്രപഞ്ചശക്തികളാൽ ഉലയാതെയും ലോകത്തെയും പാപത്തെയും പിശാചിനെയും മുറ്റും ജയിച്ചടക്കിയ പോലെ എല്ലാവറ്റെയും കീഴ്പെടുത്തി മേൽഭാഗത്തു സഞ്ചരിക്കുന്ന വിശുദ്ധഹൃദയം കിട്ടണമെന്നു ആഗ്രഹിച്ചു വിശ്രമിക്കുന്നതിനാലത്രെ ഒരു ദൈവമകന്റെ ആഗ്രഹം അറിയപ്പെടുന്നതു. അവനിൽ ഈ പ്രത്യാശയുള്ളവനെല്ലാം അവൻ നിർമ്മലനായിരിക്കുന്നപ്രകാരം തന്നെ തന്നെത്താൻ നിർമ്മലീകരിക്കുന്നു. (൧ യോഹ. ൩. ൩) പൌലുസിനെപ്പോലെ സകലത്തെയും എച്ചിലെന്നു തീരുമാനിച്ചു പിമ്പിലുള്ളവയെ എല്ലാം മറന്നും മുമ്പിൽ കാണുന്ന ക്രിസ്തുവിങ്കലേക്കു എത്തികൊള്ളുവാൻമാത്രം ബദ്ധപ്പെട്ടും ഇറങ്ങികൊൾക. അപ്പോൾ ക്രിസ്തുവിന്റെ സമീപത്തിൽ ചേരാം.

## ൨. അവരുടെമേൽ ക്രിസ്തുവിനുള്ള സന്തോഷം

എത്രമാത്രമെന്നാൽ— "വെള്ളത്തിന്മേൽകൂടെ നിന്റെ അടുക്കൽ വരുവാൻ കല്പിക്ക" എന്നു പറഞ്ഞ ഉടനെ സസന്തോഷം അരുളിയതു

"നീ വരിക" എന്നാകുന്നു. തന്റെ പാപത്തിന്റെ ആഗ്രഹമെല്ലാം വെടിഞ്ഞും പലരോടു കൂടി ലോക സന്തോഷത്തിലും പാപത്തിലും വസിക്കയെക്കാൾ തന്റെ ദൈവത്തോടു ചേൎന്നു നടക്കുന്നതു നല്ലതു എന്നു തിരഞ്ഞെടുക്കുന്ന എല്ലാവരോടും അവൻ പറയുന്നതു "ഹൊ ദാഹിക്കുന്ന ഓരോരുത്തരുമെ വരുവിൻ" എന്നല്ലയൊ. (ഏശാ. ൫൫. ൧) പ്രിയവായനക്കാരാ നമ്മുടെ രക്ഷകൻ ഇതിനായിട്ടു വന്നവനല്ലയൊ. "നഷ്ടമായി പോയതിനെ തിരഞ്ഞു രക്ഷിപ്പാൻ മനുഷ്യപുത്രൻ വന്നു" എന്നല്ലയൊ നാം വായിക്കുന്നതു. (ലൂക്കൊ. ൧൯. ൧൦) പലരും തങ്ങളെ നശിപ്പിക്കുന്ന കാൎയ്യങ്ങളെ അറിയായ്കകൊണ്ടത്രെ രക്ഷകനോടു അടുക്കാതിരിക്കുന്നതു. മാൎഗ്ഗസംബന്ധമായ സകല ആചാരങ്ങളും പാപത്തെ വിട്ടൊഴിഞ്ഞു ദൈവത്തെ സ്നേഹിക്കുന്നവരുടെ നന്മയ്ക്കായിട്ടല്ലാതെ പാപത്തിൽ കളിക്കുന്നവൎക്കായിട്ടല്ല. എത്രയും ചെറിയ ഒരു പാപത്തിലും മനസ്സോടിരിക്കുന്ന വലിയവരും ചെറിയവരുമെ നിങ്ങൾക്കു ക്രിസ്തു രക്ഷിതാവല്ല. അതിനാൽ പരസ്യമായ പാപങ്ങളിൽനിന്നു പല കാരണങ്ങളാലും നീ ഒഴിഞ്ഞിരിക്കുമായിരിക്കാം. അജ്ഞാനികളിലും നാസ്തികന്മാരിലും പലർ നല്ല സന്മാൎഗ്ഗത്തിലിരിക്കുന്നുണ്ടല്ലൊ. പിന്നെ നീ ക്രിസ്തുവിനുള്ളവനെന്നു പറയുന്നതിൽ എന്തു വൈശിഷ്ട്യമുള്ളു. സ്നേഹിതാ നിന്റെ ഹൃദയത്തിൽ നിന്നു സൎവ്വദോഷങ്ങളെയും നീക്കികളക. ദൈവത്തിന്റെ നിൎമ്മലമായ കണ്ണുകൾക്കു മുമ്പാകെ നിന്റെ ഉള്ളം മുഴുവൻ ഒരു ചുളുക്കവും ഇല്ലാതിരിക്കട്ടെ. നീ ഇപ്രകാരം ആയി തീരുവാനത്രെ ക്രിസ്തു നിനക്കുവേണ്ടി മരിച്ചതു. (എഫെ. ൫. ൨൭) ആയതിനാൽ തങ്കലേക്കു തിരിയുന്നവരിൽ ക്രിസ്തു സന്തോഷിക്കുന്നു എന്നുള്ളതിനു അവന്റെ വചനം മാത്രമല്ല മരണവും സാക്ഷിപറയുന്നു. പിന്നെയും എന്നെക്കാൾ അധികം യാതൊന്നിനെയും സ്നേഹിക്കുന്നവൻ എനിക്കു യോഗ്യനല്ല എന്നും അവൻ കല്പിക്കുന്നു. ചിലരിൽ അവനു സന്തോഷക്കുറവുള്ള ഭാവവും കാണിക്കുന്നു. ഇതിലും ഒരു ക്രിസ്ത്യാനി വളരെ സൂക്ഷിക്കണം. എല്ലാററിനെക്കാൾ പ്രധാനമായി ക്രിസ്തുവിനെ സ്നേഹിക്കുന്നവൻ ക്രിസ്തുവിനു യോഗ്യനെന്നു പ്രത്യക്ഷമാകുന്നു. പത്രൊസിന്റെ യോഗ്യതയും അപേക്ഷയും അവനിൽ യേശുവിനുണ്ടായിരുന്ന സന്തോഷവും ഈ തരമായിരുന്നു. സഹോദരാ ക്രിസ്തുവിൻ സന്തോഷം നിന്റെ മേൽ വരേണ്ടതിനു നീ എന്തെല്ലാം ഉപേക്ഷിക്കണമൊ ആരെയെല്ലാം ഉപേക്ഷിക്കണമൊ അവകളെ ഒക്കെയും മനസ്സാൽ ഉപേക്ഷിക്കണം. നീ ഒരുവൻ തനിച്ചും നിന്റെ കുരിശാകുന്ന കഷ്ടതകൾ, അവമാനങ്ങൾ, (വേണ്ടിവന്നാൽ) മരണം ഇവ നിന്റെ അന്വേഷണമാക്കിക്കൊണ്ടും തികഞ്ഞവനെല്ലാം തന്റെ ഗുരുവിനെപ്പോലെ ആകും എന്നു പറയപ്പെട്ടിരിക്കുന്നപ്രകാരം തികഞ്ഞവനാകേണ്ടുന്നതിനു ക്രിസ്തുവിനെ നോക്കി ഇറങ്ങിക്കൊൾകയും ചെയ്ക. അപ്പോൾ അവൻ നിന്നോടു വരിക എന്നു പറക മാത്രമല്ല അവന്റെ സൂക്ഷ്മദൃഷ്ടിയും നിന്നെ നോക്കി നീ താഴുകയൊ വീഴുകയൊ ചെയ്യുന്നു എങ്കിൽ താങ്ങുവാനും നിന്റെ മേൽ തന്നെ ഇരിക്കും.

൨- അവക്കു ക്ഷീണത പലപ്രകാരത്തിൽ വരുന്നതാകുന്നു-

ഇതിനു കാരണം വിശ്വാസക്കുറവുകൊണ്ടു ഭയവും നിരാശ്രയവും നേരിടുന്നതിനാലാകുന്നു. പത്രൊസ് നടന്നു പോകുമ്പോൾ കാററും ഓളവും കട്ടിയായതിന്മേൽ നോക്കി ക്രിസ്തുവിൻമുഖത്തുനിന്നു അവന്റെ കണ്ണുമാറി പൊങ്ങിമറിയുന്ന തിരമാലകളെ നോക്കി വരിക എന്നു കല്പിച്ചു അല്പമെങ്കിലും നടത്തിക്കണ്ട കൎത്താവിൻ വചനത്തെ മറന്നു ക്രമമായി കാണുന്ന കാററിനെ ശ്രദ്ധിച്ചു- ക്രിസ്തുവിൻമഹാശക്തി പല വിധത്തിലും അനുഭവിച്ചറിഞ്ഞിരിക്കെ അതിനെ അവിശ്വസിച്ചു കടലിന്റെ ആഴത്തെ ഓൎത്തു ഉടനെ താണു തുടങ്ങി- ഒരു ചാണൊ ഒരു മുഴമൊ താണു എന്നു കണ്ടപ്പൊൾ ആരും ഇല്ലാതെയായി ഒന്നും തുണയില്ലാതായി- അപ്പോൾ കൎത്താവെ എന്നു വിളിച്ചു കൂകി-

സകലത്തെയും തള്ളി ക്രിസ്തുവിനെ മാത്രം നേടുവാൻ പുറപ്പെട്ടുന്നവക്കു ൟ വക ഭയങ്ങൾ നേരിടാം. എന്നാൽ രക്ഷിതാവിനെകൊണ്ടു തന്നെ തന്റെ ആപത്തു നീക്കുവാൻ നീട്ടിവിളിച്ചില്ലെങ്കിൽ കടലിനടിയിൽ ചെന്നു കണ്ണുരുട്ടി ചത്തുപൊകും. അവനെ അപ്പൊൾ സത്യാശ്രയത്തൊടു ഉറവിളിച്ചാൽ വേഗം കൈ നീട്ടി പിടിച്ചു കൊള്ളും. പൈശാചിക തന്ത്രങ്ങളാലും പാപശക്തിയാലും പൊങ്ങി മനസ്സുകളെ കീഴ് മേൽ മറിക്കുന്ന ഇഹലൊക ജീവിതത്തിൽ നിന്നു വേർപെട്ടിരിക്കുന്ന ഒരുവൻ ക്രിസ്തുവിനെകൊണ്ടു മതിയാകാതെ ലോകത്തെകൊണ്ടൊ തന്നെകൊണ്ടു തന്നെയൊ വല്ലതും കൂടി സാധിക്കെണമെന്നു കരുതിയാൽ വിശ്വാസത്തിൽനിന്നു വീണുപോകും. ക്രിസ്തു നിനക്കു മോക്ഷാനന്ദം തരുവാൻ പ്രാപ്തനെന്നും നീ അതിനായി വേല ചെയ്യുന്നവനെന്നും ഉള്ള ൟ മഹത്തായ രണ്ടു കാൎയ്യങ്ങളെയും തെളിയിപ്പാൻ നിനക്കു എങ്ങിനെ കഴിയും. ൟ ചുരുങ്ങിയ ആയുസ്സിൽ ക്രിസ്തു നിനക്കു തരുന്ന ഞെരുക്കമൊ, പീഡയൊ, ദുഃഖമൊ, നഷ്ടമൊ ഇങ്ങനെയുള്ളവ എന്തായിരുന്നാലും സന്തൊഷത്തോടെ സ്വീകരിച്ചു തൃപ്തനായിരിക്കാതെ സ്വന്തസാമൎത്ഥ്യംകൊണ്ടു ൟ ലോകത്തിൽ നിന്നുകൊള്ളണമെന്നും വരുവാനിരിക്കുന്നതിൽ ക്രിസ്തു ഒക്കെ തരുമെന്നും പറയുന്ന ക്രിസ്ത്യാനിത്വം ക്രിസ്തുവിനെ എന്തുമാത്രം വിലമതിക്കും. ഇഹത്തിൽ അനിത്യമായുള്ളവകൊണ്ടു നിന്നെ പോഷിപ്പിച്ചുകൊള്ളുവാൻ ക്രിസ്തു പോരാ എന്നുണ്ടെങ്കിൽ പരത്തിൻ നിത്യഭാഗ്യം തരുവാൻ അവൻ പ്രാപ്തനെന്നു നീ പറയുന്നതു ഒത്തതാകുന്നുവൊ? ഒരു മനുഷ്യൻ താണുപൊകുന്ന ആഴം ഇതാകുന്നു. ഹാ പാപീ! ക്രിസ്തു നിന്നെപ്പൊലെ ആകുവാൻ നിന്റെ നിലവിട്ടു സൎവ്വ മഹിമയും സന്തൊഷവും ദൈവശ്രേഷ്ടതയാകുന്ന മഹാ കരുത്തും മരണമില്ലായ്മ, പരമ ഭാഗ്യം ആദിയായുള്ള സകലത്തെയും വിട്ടു ഇറങ്ങി നിന്റെ വാസസ്ഥലമായ പാതാളംവരെ നടന്നാറെയും അവൻ പരമകാൎയ്യങ്ങളിൽ ഒന്നിലും താണുകളഞ്ഞില്ലല്ലൊ- നീയൊ അനിത്യവും നാശകരവുമായ മ്ലേഛതകളെ വിട്ടു ക്രിസ്തുവിൻ പരമാവസ്ഥയുടെ ഒപ്പത്തിൽ എത്തുവാൻ നടക്കുന്ന

എങ്കിൽ താഴാതെ സൂക്ഷിപ്പാനെത്ര ആവശ്യം. മോവാബിലെ രാജാവി ന്റെ സമ്മാനത്തിൽ ബെലയാം മുങ്ങിപ്പോയാറെ തിരികെ തീരെ ക ണ്ടിട്ടില്ല. ബെത്ത്ശെബായുടെ സൌന്ദൎയ്യത്തിൽ ദാവീദു താണുപോയെ ങ്കിലും ദൈവദൎശനത്താൽ വീണ്ടും നികന്നുവന്നു. ബലഹീനന്മാർ താ ഴുന്നതു ഹൃദയത്തിന്റെ പിൻതിരിവിനാലത്രെ. ധനത്തെവെറുത്തു പല രും ഉപജീവനത്തിന്റെ അരിഷ്ടതയിൽ മുങ്ങി വിചാരത്തിന്റെ നി ലയില്ലായ്മയിൽ താണുപൊകുന്നു. ഇക്കാലത്തെ കഷ്ടതകൾ നമ്മിൽ വെളിപ്പെട്ടുവാനിരിക്കുന്ന മഹത്വത്തൊടു ഉപമിപ്പാൻപോലും മതിയാ കുന്നില്ല എന്നുള്ള ദൈവവചനത്തിൽ പിടിക്കുടുവാൻ കൈ നീട്ടുന്നില്ല. ക്രിസ്തുവിനെ നോക്കിനടക്കുന്ന ആത്മനില വീണ്ടും കാണപ്പെടാത്തവ ണ്ണം കീഴ്പ്പോട്ടു പൊകയും ആത്മാവു ഏതിനെ വഞ്ചിച്ചു പൊന്തിനി ന്നുവൊ ആ മോഹജലം ഹൃദയത്തിൽ ഉയൎന്നു കാണപ്പെടുകയും ആത്മ വിചാരം അശെഷം താണുപൊകയും ചെയ്യുന്നു. ഇങ്ങനെ അവമാന ത്തെക്കണ്ടുഭയന്നു ബഹുമാനത്തിലും ദാരിദ്ര്യത്തെക്കണ്ടുഭയന്നു ദ്രവ്യാ ഗ്രഹത്തിലും ഇപ്രകാരം പലപ്രതികൂലങ്ങൾക്കിടയിൽ മുങ്ങിപ്പോകുന്നു

### ൭. ക്രിസ്തു അവരെ താങ്ങുന്നതു

എങ്ങിനെയെന്നു നമുക്കു വിചാരിക്കാം. അനേകർ ദൈവത്തൊടു നിലവിളിക്കുന്നെങ്കിലും കൎത്താവു തനിക്കുള്ളവരെ അറിയുന്നു എന്നു (൨ പത്രൊ. ൨. ൯,) എഴുതപ്പെട്ടിരിക്കുന്നപ്രകാരം പത്രൊസിനെ മു ഴുവനു ക്രിസ്തു അറിഞ്ഞിരുന്നതിനാൽ കൈ നീട്ടി പിടിച്ചു. അടുത്തുനി ന്നതിനാൽ അവനെപിടിച്ചു എന്നുനിനക്കു തോന്നുമായിരിക്കും. ക്രിസ്തു എന്നെ പിടിച്ചിരിക്കുന്നു എന്നുപൌലൊസു പറയുന്നുവല്ലൊ (ഫീലി. ൩. ൧൨.) ആകയാൽ ഇതു വിശ്വാസത്തിലെ സംഭവമാകുന്നു. ഇതു ആത്മ കാൎയ്യത്തിലെ നടത്തയും ആകുന്നു. ക്രിസ്തുവിൽ വിശ്രുദ്ധ ഹൃദയ ത്തൊടു നിന്റെ ഹൃദയത്തെ യോഗ്യതപ്പെടുത്തുവാനുള്ള നടപ്പിൽ അ ത്രെ വിശ്വാസവും പ്രാൎത്ഥനയും ക്രിസ്തുവിന്റെ പിടുത്തവും ആവശ്യ മായിരിക്കുന്നതു. പാപത്തിൽവീഴാതെയും മോഹത്തിൽ മുങ്ങാതെയും നിരാശ്രയത്തിൽ താഴാതെയും ക്രിസ്തു താങ്ങുന്നു. ഏലിയാ ആഹാബി നെ ഭയന്നു ഓടിപ്പോയപ്പോൾ കെദ്രോൻതോട്ടിൽ കാക്ക കൊടുത്തുവ ന്ന ചെറിയ അപ്പകഷണം ദൈവം അവനെ പിടിച്ചിരിക്കുന്നു എന്നു എത്രവലിയ നിശ്ചയത്തെവരുത്തികൊടുത്തു. ശരീരത്തിന്റെ ക്ഷീണ ത്വത്തിനു അതു ലഘുവായിരുന്നെങ്കിലും ഹൃദയത്തിന്റെ ബലത്തിനു അതു ധാരാളമായിരുന്നു. പ്രിയസഹൊദരാ, ക്രിസ്തു ഇരിക്കുന്നിടത്തു ദൈവ വലത്തുഭാഗത്തുള്ള കാൎയ്യങ്ങളെ ചിന്തിപ്പിൻ. എന്നു പരിശുദ്ധ റൂഹാ നമ്മെ പഠിപ്പിക്കുന്നുണ്ടല്ലൊ. (കൊല- ൩, ൧) ഇതു പരിശുദ്ധത. നീ തി, സത്യം, താഴ്മ, സ്നേഹം, പരമാൎത്ഥത, ക്ഷമ ഇത്യാദി നിഷ്കളങ്കമാ യ ആത്മനിൎമ്മലതയുടെ പൂൎണ്ണതയെ കാണിക്കുന്നു. നിന്റെ പൂൎണ്ണ ഹൃദയത്തൊടു ഇവകളിൽ നടക്കുന്നു എങ്കിൽ അവിടെ ക്രിസ്തുവിനെ നി നക്കു കാണാം. ക്രിസ്തു എവിടെ നില്ക്കുന്നു എന്നു കാണാതെ നടന്നാൽ

നശിച്ചുപൊകുമെ. നിന്റെ ലോകത്തിനാകട്ടെ, സമ്പത്തിനാകട്ടെ, കൂട്ടത്തിനാകട്ടെ, കുഡുംബത്തിനാകട്ടെ. യാതൊന്നിനും പാപിയെ രക്ഷിപ്പാൻ വശമില്ലെന്നും നശിപ്പിപ്പാനെ കഴികയുള്ളു എന്നും നീ ഉറപ്പായി അറിഞ്ഞുകൊൾക. ക്രിസ്തുവിന്റെ ഹസ്തം എത്ര ക്ഷീണന്മാരെയും താങ്ങുന്നു. അശുദ്ധിയെ താങ്ങുന്നവനല്ല. അവൻ പാപത്തിന്റെ നിലനില്പിന്നു കൈനീട്ടുന്നവനല്ല. അവൻ പാപത്തെ കണ്ടുകൂടാത്ത നൈൎമ്മല്യ നയനങ്ങളുള്ളവനാകുന്നു. അതിനാൽ ക്രിസ്തുവിന്റെ അരികിൽ വരുന്നവനെ നിന്റെ പാപത്തെ ഉപെക്ഷിക. ക്രിസ്തുവിനൊടു ഒത്തു നടപ്പാൻ തത്സമയം ശ്രമിക. ബലക്ഷയം വരാതെ നോക്കികൊൾക. ക്രിസ്തു താങ്ങുവാനായി പ്രാൎത്ഥിച്ചുകൊൾക. കൎത്താവു പത്രൊസിന്റെ കയ്യു പിടിച്ചു തന്നൊടൊരുമിച്ചു പടവിലിരുന്നതുപൊലെ നിന്റെ കയ്യുപിടിച്ചുകൊണ്ടു ക്രിസ്തുവും ഒരുമിച്ചു പരമസ്വസ്ഥതയിൽ പ്രവേശിച്ചിരിക്കുന്നതു എത്ര ആശ്വാസവും സന്തോഷവും ആകുന്നു. നീ അവനെ നോക്കി ഇറങ്ങിച്ചെല്ലുന്നെങ്കിൽ ഇതാ രക്ഷിപ്പാൻകഴിയാതവണ്ണം അവന്റെ കൈ കുറഞ്ഞിട്ടില്ല. (ഏശായ ൫൯. ൧) യഹൊവാ സ്തുതിക്കപ്പെട്ടവനാകട്ടെ. എന്തെന്നാൽ അവൻ എന്റെ പ്രാൎത്ഥനകളുടെ ശബ്ദത്തെ കേട്ടിരിക്കുന്നു. യഹൊവാ എന്റെ ബലവും എന്റെ പരിചയും ആകുന്നു. എന്റെ ഹൃദയം അവനിൽ ആശ്രയിച്ചു. ഇനിക്കു സഹായം ഉണ്ടാകയും ചെയ്തു. അതുകൊണ്ടു എന്റെഹൃദയം വളരെ സന്തോഷിക്കുന്നു. എന്റെപാട്ടുകൊണ്ടു ഞാൻ അവനെ സ്തുതിക്കും എന്നു പറയാം. (സങ്കീ. ൨൮. ൬, ൭,)

---

## വീണ്ടും ജനനം.

ഇതിനെക്കുറിച്ചു പിന്നാലെ തെളിയിക്കാമെന്നു കഴിഞ്ഞപത്രത്തിൽ പറഞ്ഞിരുന്നതിനെ വായനക്കാർ ഓൎക്കുമല്ലൊ. വേദാനുസരണമായി ക്രിസ്ത്യാനികൾ പരമ്പരായി വിശ്വസിച്ചും ആചരിച്ചും പോരുന്നതായ ഏതെങ്കിലും ഒരു കാൎയ്യത്തെക്കുറിച്ചു വാക്കുമൂലം ആരെങ്കിലും അല്ലന്നൊ ഇല്ലന്നൊ വാദിക്കുന്നതായിരുന്നാൽ തക്കതായരേഖകൾ മൂലം തങ്ങളുടെ വാദവിഷയത്തെ ഉറപ്പുകൊടുക്കെണ്ടതാണെന്നുള്ളതു എവരും സമ്മതിക്കുന്നതാണല്ലൊ. ഇതുകൂടാതെ വാക്കുമൂലംമാത്രം അല്ലന്നും ഇല്ലന്നും ജല്പിക്കുന്നതായിരുന്നാൽ അതിന്റെ മറുപടിയും അങ്ങിനെ തന്നെ. അല്ലന്നുള്ളതിനു ആകുന്നു എന്നും ഇല്ലന്നുള്ളതിനു ഉണ്ടെന്നും വാക്കുമൂലം മാത്രം പറഞ്ഞാൽ മതിയാകും എന്നുള്ളതും സൎവ്വസമ്മതമാണ. അങ്ങിനെ എങ്കിൽ വേദതൎക്കക്കാരെ ജ്ഞാനസ്നാനത്തിൽ വീണ്ടും ജനനം ഇല്ലാ എന്നു നിങ്ങൾ പറയുന്നതിനു വേദത്തിൽനിന്നു രേഖകൾ വല്ലതും ഉണ്ടൊ ഉണ്ടെങ്കിൽ കാണട്ടെ. ഇല്ലങ്കിൽ നിങ്ങളുടെ വാദത്തിനു എത്രത്തൊളം ബലമുണ്ടെന്നു നിങ്ങൾ തന്നെ ചിന്തിപ്പിൻ. എന്നുതന്നെയുമല്ല കാൎയ്യം കാരണം കൂടാതെ ഉണ്ടാകാരിരിക്കെ സ്നാനത്തിൽ വീണ്ടുംജനനം ഇല്ലന്നു നിങ്ങൾ പറയുന്നതിനു വല്ലരേഖകളും ഉണ്ടായിരുന്നു എങ്കിൽ നിങ്ങളുടെ വാദത്തിന്റെ കാരണം വേദവാക്യമാണെന്നു പറയാമായിരുന്നു. അതില്ലാതിരിക്കകൊണ്ടു നിങ്ങളുടെ വാദത്തിന്റെ കാരണം എന്തെന്നും കൂടെ പറവിൻ.

ആശ്ശൎയ്യകൊണ്ട മാന്യ വായനക്കാരെ, കാരണംകൂടാത്ത വാദമാണ ഇവർ കൊണ്ടുവരുന്നതെന്നു ഇതിനാൽ തെളിയുന്നതുകൊണ്ടു മേല്പറഞ്ഞതിലധികം സമാധാനത്തിനു ഇവർ ബാദ്ധ്യസ്ഥരല്ല. എങ്കിലും നമ്മുടെ വായനക്കാരുടെ ഗ്രാഹ്യത്തിനായിട്ടും കൂടെ കുറഞ്ഞൊന്നു പൎയ്യാലൊചിക്കാം. അല്ലയൊ ചിത്തഭ്രമ രക്ഷക്കാരെ സ്നാന

ത്തിൽ വീണ്ടും ജനനമില്ലാത്തപക്ഷം വേണ്ടാ എന്നു പറയുവാൻ പാടില്ലെന്നുമാത്രമല്ല കൂടിയെ കഴിയൂ എന്നു നിങ്ങൾ സമ്മതിക്കുന്നുമുണ്ടല്ലൊ അതുകൊണ്ടു ഒരിക്കലില്ലാത്തതു പിന്നൊരിക്കലായിരിക്കണം അതു ഇന്നപ്പൊഴെന്നു പറവീൻ. ജനനത്തിന്നു ഒരു മാതാവും പിതാവും അപെക്ഷിതമായിരിക്കയാൽ അതാരന്നും നമ്മുടെ ശരീരത്തിന്നും ആത്മാവിന്നും രക്ഷ ആവശ്യപ്പെട്ടിരിക്കകൊണ്ടു നമ്മുടെ രക്ഷണ്യപ്രവൃത്തികൾ നമ്മിൽ നിവൃത്തിക്കുമ്പൊൾ അപ്രത്യക്ഷമായി ആത്മാവിലും പ്രത്യക്ഷമായി ശരീരത്തിലും നടക്കുന്നതിനെ സംയൊചിതം രേഖാമൂലം വിവരിച്ചുകാണിക്ക. പത്തൊമ്പതാം നൂറ്റാണ്ടിൽ ക്രിസ്തുസഭയിലുള്ള നിയമവും ധർമ്മവും നീക്കപ്പെട്ടതിന്റെ ശേഷം ഒരു പുതിയസഭ, ഫ്രീമെശന്മാർ ദൈവത്തിനു പരിശുദ്ധൻ എന്നു എഴുതി തങ്ങളുടെ നെറ്റിയിലും വസ്ത്രവിളമ്പുകളിലും പതിച്ചുകൊണ്ടു നടന്നതുപൊലെ പുറപ്പാ വന്നു വെറുക്കത്തക്ക അവലക്ഷണ രഹസ്യത്തെ അടക്കിവച്ചുംകൊണ്ടു രക്ഷാസൈന്യം എന്നു എഴുതി പതിച്ചുകൊണ്ടു നടക്കയും നമ്മുടെ കർത്താവു നിയമിക്കയും താൻതന്നെ അതിനു കീഴ്പ്പെട്ടുകയും ചെയ്തിട്ടുള്ള ജലസ്നാനം മുതലായതു നീക്കി പകരം കൊടിസ്നാനം മുതലായതു സ്ഥാപിക്കയും ചെയ്യുമെന്നുള്ളതിനു വാഗ്ദത്തങ്ങൾ വല്ലതും ഉണ്ടൊ ഉണ്ടെങ്കിൽ കാണട്ടെ. പ്രിയരെ ജനനമെന്നുള്ളതു ഒരു ജീവിതത്തിന്റെ ആരംഭമായിരിക്കുമ്പൊൾ ആരംഭത്തിൽ തെറ്റിയാൽ അവസാനത്തിൽ നാം എന്തായിരിക്കുമെന്നു ചിന്തിപ്പീൻ. ജനനത്തിങ്കൽ കുരുടനൊ ചെകിടനൊ ഊമനൊ ആയിരിക്കുന്നവൻ ജീവിതത്തിലും എന്നുവേണ്ടാ മരണപര്യന്തം അങ്ങിനെതന്നെ ഇരിക്കുമെന്നുള്ളതു നിർവ്വിവാദമാണല്ലൊ. ആദാമിനു ആദ്യം കൊടുത്തിരുന്ന നിയമത്തിൽനിന്നു പിശാചു മൂലം അവൻ തെറ്റിയതിന്റെ ശേഷം അവൻ നമ്മെ ജനിപ്പിച്ചതുകൊണ്ടത്രെ അകൃത്യത്തിൽ നാം ആകൃതിപ്പെടുന്നതിനു നമ്മുടെ മാതാപിതാക്കന്മാരിൽ നിന്നുള്ള ഒന്നാമത്തെ ജനനത്തിൽ നാം പാപജന്മികളായി തീർന്നു സങ്കീ. ൫൧, ൫. ഒന്നാമത്തെ മരണത്തിനു പാത്രമായി. ആയതുകൊണ്ടു രണ്ടാമത്തെ ആദാമിൽനിന്നും അവന്റെ നിയമത്തിൽനിന്നും നാം രണ്ടാമതു അതായതു വീണ്ടും ജനിക്കേണ്ടിവന്നു രണ്ടാമത്തെ നിയമത്തിനും നാം ലംഘനജന്മകാരായാൽ മൂന്നാമത നമ്മെ ജനിപ്പിക്കാമെന്നു വാഗ്ദത്തം ശേഷിച്ചിട്ടില്ലെന്നു മാത്രവുമല്ല രണ്ടാമത്തെ മരണത്തിനും നാം പാത്രമാകും എന്നുള്ളതിനു സംശയമില്ല. ആകയാൽ ഇത്രവലിയ ഈ ജനനത്തെക്കുറിച്ചു നാം എത്രത്തൊളം ഗൌനിക്കേണ്ടിയിരിക്കുന്നു എന്നു ചിന്തിപ്പീൻ.

ഈ കാലത്തിൽ ദൈവത്തിന്റെ സഭയ്ക്കു ഇത്ര വലിയ ഉപദ്രവങ്ങളും ഞെരുക്കങ്ങളും പല വിധത്തിൽ നേരിടുന്നതും മാതാപിതാക്കന്മാരെ ബഹുമാനിക്കേണ്ടതിനുപകരം അപമാനിക്കയും വേദവിപരീതങ്ങൾ ശങ്കകൾ അനുസരണക്കേടുകൾ മുതലായ ദുഷ്പ്രവൃത്തികൾ നാൾക്കുനാൾ വർദ്ധിക്കയും ചെയ്യുന്നതിന്റെ കാരണം എന്തായിരിക്കുമെന്നു പരമാർത്ഥികളായ പലരും എന്നൊടു ചിലപ്പൊൾ ചോദിക്കാറുണ്ടു. ഇതിനു പലകാരണങ്ങൾ ഉണ്ടെങ്കിലും പ്രത്യേകം മൂന്നു കാരണങ്ങൾ ഉണ്ടു. ൧. ജനനദോഷം ൨. വളർത്തുദോഷം ൩. സംസർഗ്ഗദോഷം. ഇവയെ ഓരൊന്നായി വിവരിച്ചു പറയുമ്പൊൾ സംഗതി വിട്ടുപൊകുന്നതുകൊണ്ടും പത്രസ്ഥലം അധികപ്പെടുന്നതുകൊണ്ടും മേല്പറഞ്ഞ പരമാർത്ഥികളൊടു ഈ അവസരത്തിൽ ജനനദൊഷത്തെക്കുറിച്ചു മാത്രം ചുരുക്കത്തിൽ പറഞ്ഞുകൊള്ളട്ടെ. പ്രിയരെ ഇതിനെക്കുറിച്ചു പറയുന്നു എങ്കിൽ ശുദ്ധ. പൌലൊസ അപ്പൊസ്തോലൻ പറയുംപ്രകാരം അവരാൽ രഹസ്യമായി ചെയ്യപ്പെടുന്നവയെ പറവാൻപൊലും ലജ്ജയാകുന്നു. എഫെ. ൫, ൧൨. എങ്കിലും നമ്മുടെ കർത്താവു പറയുന്നതിനെ കേൾപ്പീൻ. ദോഷവും വ്യഭിചാരവുമുള്ള ഈ സന്തതിയിൽ എന്നെയും എന്റെ വചനത്തെയും കുറിച്ചു ലജ്ജപ്പെട്ടാൽ അവനെക്കുറിച്ചും മനുഷ്യന്റെ പുത്രൻ തന്റെ പിതാവിന്റെ മഹത്വത്തിൽ പരിശുദ്ധ ദൈവദൂതന്മാരൊടും കൂടെ വരുമ്പൊൾ ലജ്ജപ്പെടും എന്നു കല്പിച്ചിരിക്കകൊണ്ടു ഞാൻ ലജ്ജിക്കുന്നില്ല. മാന്യവായനക്കാരെ ഉറവകെട്ടുപ്പൊയിരിക്കുമ്പൊൾ അതിൽകൂടെ ഒഴുകുന്നവെള്ളം മധുരമായിരിപ്പാൻ കഴിയുന്നതെങ്ങിനെ. അപ്രകാരം അവിശ്വാസികളും വിപരീതികളുമായിരിക്കുന്ന മാതാപിതാക്കന്മാരിൽനിന്നു ജനിക്കുന്നമക്കളും അശുദ്ധിയുള്ളവരാകുന്നു എന്നു നിങ്ങൾ വായിച്ചിട്ടില്ലയൊ. ൧. കൊറി ൭, ൧൪. കോട്ടവും വികടവുമുള്ള തലമുറകളുടെ നടുവിൽ ഫിലിപ്പി. ൨, ൧൫. ഇഹലോകത്തിൽ നാം വിശുദ്ധ ജീവിതം ചെയ്യേണ്ടുന്നതിനും പിന്നത്തെ തലമുറയായി നമ്മിൽ നിന്നു ജനിപ്പാനിരിക്കുന്നവർ ഇസ്സഹാക്കിനെ പൊലെ വാഗ്ദത്തത്തിൻ മക്കൾ ആയിരിക്കേണ്ടുന്നതിനും സത്യക്രിസ്ത്യാനികൾക്കു പ്രത്യേകം ആവശ്യമായി കല്പിക്കപ്പെട്ടിരിക്കുന്നതു നോമ്പും നമസ്കാരവുമത്രെ.

യെഹൂദന്മാരൊടു കൎത്താവു പറയുന്നതിനെ കേൾപ്പീൻ. ശുദ്ധ യോഹ- ൮, ൩൭. വാക്യം നോക്കുവീൻ- അവർ അബ്രഹാമിന്റെ സന്തതികളാകുന്നു എന്നു താൻ തന്നെ സമ്മതിക്കുന്നു ഇനിയും ൩൯-ാം വാക്യം നോക്കുവീൻ- നിങ്ങൾ അബ്രഹാമിന്റെ സന്തതികളായിരുന്നു എങ്കിൽ അബ്രഹാമിന്റെ ക്രിയകളെ ചെയ്യുമായിരുന്നു എന്നു പറയുന്നു. ൪൪-ാം വാക്യം നോക്കുവീൻ- നിങ്ങൾ പിശാചാകുന്ന നിങ്ങളുടെ പിതാവിൽനിന്നാകുന്നു എന്നു പറയുന്നു. ഇതുകൊണ്ടു നമ്മുടെ കൎത്താവിന്റെ പക്കൽ വാക്കുവ്യത്യാസം ഉണ്ടെന്നോ അതരുതെ, അബ്രഹാമിന്റെ വിശ്വാസത്തിലുള്ളവരത്രെ അബ്രഹാമിന്റെ മക്കൾ എന്നു ഇവിടെ കൎത്താവു പറയുന്നതു ഗലാത്തി- ൩, ൭. നോക്കുവീൻ- ഇപ്രകാരം അവർ അബ്രഹാമിന്റെ സന്തതികൾ ആയിരുന്നിട്ടും വിശ്വാസത്തിൽ തെററിയിരുന്നതിനാൽ വാഗ്ദത്തത്തിൽനിന്നു ഇതരന്മാരായി എന്നു നാം അറിയുന്നു. അങ്ങിനെ എങ്കിൽ ശുദ്ധിമാന്മാൎക്കു ഒരിക്കൽ ഏല്പിക്കപ്പെട്ട വിശ്വാസത്തിൽനിന്നു നാം ജനിക്കാതിരുന്നാൽ യെഹൂദ- ൩, വാ- അവരെപ്പൊലെ ഇതരന്മാരാകും സംശയമില്ല. മനുഷ്യനു വിശപ്പും ഭക്ഷണവും നൽകയും ദൈവമാകകൊണ്ടും വായിലെക്കു പോകുന്നതു മനുഷ്യനെ അശുദ്ധിയാക്കുന്നില്ല. ഭക്ഷിക്കുന്നതു പാപവും മരണവും ആകയില്ലന്നും പറഞ്ഞു വയറിനെ തങ്ങളുടെ ദൈവമാക്കിക്കൊണ്ടും ഫിലി- ൩, ൧൯. ശീമയിലെ കോഴിയും താറാവും മുട്ടയും പാലും എല്ലാം എത്തിയപ്പോൾ ഇക്കരെ കേറിയവരുടെ പിൻഗാമികളായി വെള്ളിയാഴ്ചയും ബുധനാഴ്ചയും നോമ്പും ഒന്നുംവേണ്ടാ എന്നു ഉപെക്ഷിച്ച വേൎതിരിവിൻ ദിവസങ്ങളിൽ അശുദ്ധിയുള്ള മക്കളെ ജനിപ്പിച്ചിട്ടുള്ള പിതാക്കന്മാരെ, ഒന്നാമതു നിങ്ങളെക്കുറിച്ചും രണ്ടാമതു നിങ്ങളുടെ മക്കളെക്കുറിച്ചും കരവീൻ. ലൂക്കൊ ൨൩. ൨൮- വിശുദ്ധിയിലും അനുസരണത്തിലും എന്നുംജീവിപ്പാൻതക്കവണ്ണം ആദാമിനു ദൈവം കൊടുത്തിരുന്ന നോമ്പിലും നമസ്കാരത്തിലും (അതായതു വിലക്കപ്പെട്ട കനിയിൽനിന്നു ഭക്ഷിക്കാതെ ഇടവിടാതെ ഉള്ള സ്തുതികളിൽ ആദാം സ്ഥിരപ്പെട്ടിരുന്നപ്പോൾ) മക്കളെ ജനിപ്പിച്ചിരുന്നു എങ്കിൽ മനുഷ്യവൎഗ്ഗം മരണമുള്ളവരാകാതിരുന്നേനേ- സംശയമില്ല, ഇതുകൂടാതെ ലംഘനവും അകൃത്യവും തന്റെ മടിയിൽ ഒളിച്ചു വെച്ചുംകൊണ്ടു യോബ- ൩൧- ൩൩- സന്തതിയെ ജനിപ്പിച്ചതുകൊണ്ടത്രെ നാമെല്ലാവരും മരണജന്മികളായി ഭവിച്ചതു. അപ്രകാരം പിതാക്കന്മാരെ നൊമ്പിനാലും നമസ്കാരത്താലും അല്ലാതെ ഈജാതി പുറപ്പെടുകയില്ലന്നും മക്കൊ- ൯- ൨൯- നമ്മുടെകൎത്താവും തന്റെ അപ്പൊസ്തോലന്മാരും അനുഷ്ഠിച്ചു നമ്മെ പഠിപ്പിച്ചുമിരിക്കുമ്പോൾ ൧കോറി- ൭- ൫- സത്യവിശ്വാസത്തൊടെ നിങ്ങൾ അതിൽസ്ഥിരപ്പെട്ടിരുന്നു വേൎതിരിവിൻദിവസങ്ങളെ അശുദ്ധിയാക്കാതിരിക്കുന്നെങ്കിലല്ലാതെ നിങ്ങളിൽനിന്നു ജനിക്കുന്ന മക്കൾ ശുദ്ധിയുള്ളവരായിരിക്കുന്നതു എങ്ങിനെഎന്നു ചിന്തിപ്പീൻ. ഇതുകൾക്കെല്ലാം നിങ്ങൾ ലംഘനക്കാരായിരുന്നും കൊണ്ടു ജനത്തിൽതന്നെ തന്റെ അവകാശമാകുന്ന അനുസരണക്കേടിൻ മക്കളിൽ വ്യാപിക്കുന്നഅശുദ്ധാത്മാവു അവരിൽവ്യാപിച്ചിരിക്കെ അശുദ്ധിയുള്ള ജന്മവും കോട്ടവും വികടവുമുള്ള തലമുറയും ദോഷവും വ്യഭിചാരവും ഉള്ള സന്തതിയുമായ ഇവർ മാതാവിനെ ദൂഷിക്കയും പിതാവിനെ പരിഹസിക്കയും ചെയ്യുന്നതിനായി പരിതപിക്കയൊ ഇവരിൽനിന്നു വല്ല നന്മയെ ആഗ്രഹിക്കയൊ ചെയ്യാൽ മുള്ളുകളിൽനിന്നു മുന്തിരിങ്ങാ പഴങ്ങളെയും ഞെരിഞ്ഞിൽ മുള്ളുകളിൽ നിന്നു അത്തിപ്പഴങ്ങളെയും അനുഭവിക്കുന്നതുപൊലെ എന്നല്ലാതെ എന്തുപറയേണ്ടു ആയ്തുകൊണ്ടു നിങ്ങളെയും നിങ്ങളുടെ മക്കളെയും കുറിച്ചു കരവീൻ. (തുടരും)

യാ- സ- ഉ- കെ- സി- സി-

---

നസ്രാണിദീപികാ ലേഖകന്റെ

# അധിക പ്രസംഗം

പണ്ടൊരിക്കൽ ഇടവക പത്രികയിൽ ഇട്ടിതൊമ്മൻ കത്തനാരുടെ ജീവചരിത്രം പറഞ്ഞവസാനിപ്പിച്ചപ്പോൾ അദ്ദേഹത്തിന്റെ വിശ്വാസത്തെക്കുറിച്ചു ഒടുവിൽ പറഞ്ഞ വാചകം ആധാരമാക്കിക്കൊണ്ടു മലയാളത്തു യാക്കോബായ സുറിയാനിവി

ശ്വാസം പണ്ടില്ലാഞ്ഞെന്നു വാദിപ്പാൻ ഒരുലേഖകൻ ദീപികയിൽ ചാടി പുറപ്പെട്ടതും ഞങ്ങൾ ഒന്നിനു പത്തുവീതം സമ്മാനിച്ചതും വായനക്കാർ ഓൎത്തിരിക്കുമെല്ലൊ. ആ വാദവിഷയം ആരുതന്നെ ജയിച്ചാലും തോററാലും കഥയില്ലാത്ത ഒരു വെറും തൎക്കമായിരുന്നതുകൊണ്ടു നമ്മുടെ സഹജീവി ഉണങ്ങിയ അസ്ഥിമേൽ കടിച്ചു പല്ലുകളയണ്ടാ എന്നുകരുതി "പാപ്പായുടെ സൎവ്വാധിപത്യം" എന്നൊരു പച്ചമാംസഖണ്ഡം ഞങ്ങൾ ഇട്ടുകൊടുത്തു. അതിന്റെ ദൎശനമാകട്ടെ ഗന്ധമാകട്ടെ ദീപികയെ ആകൎഷിക്കുന്നില്ല. ഉറച്ചുപറയുന്നതും ഒടുവിൽ പറയുന്നതും ജയചിഹ്നങ്ങൾ ആണെന്നു ഭ്രമിച്ചുംകൊണ്ടു ആ ഉണക്കെല്ലിൽനിന്നു കടിപിടുവാൻ ദീപികാലേഖകൻ സമ്മതിക്കുന്നില്ല. ചുത്തമാന മാൎപ്പാപ്പായുടെ തല ചതഞ്ഞിട്ടും സഹജീവിക്കു അശേഷം കണ്ണിൽ ചോരയില്ല. തുള്ളി പച്ചവെള്ളംകൊണ്ടെങ്കിലും ചതഞ്ഞ രക്തം കഴുകിക്കളവാൻ ശ്രമിക്കുന്നില്ല. സാരമായ ഈ വിഷയത്തിൽ നോക്കാതെ ഉണങ്ങിയഎല്ലിൽ കടിച്ചുവലിക്കുന്നതു കാരണം കൂടാതെയല്ല. എത്ര ദൈവമുണ്ടെന്നു ആരെങ്കിലും ചോദിച്ചാൽ പള്ളിയിൽ ചെന്നിട്ടു ബിംബങ്ങളെ എല്ലാം എണ്ണി തിട്ടപ്പെടുത്തിക്കൊണ്ടു "വലിയ ത്രോണോസേൽ തമ്പുരാൻ ൰, ചെറിയത്രോണോസുകളിൽ തമ്പുരാൻ ൨, സിമിത്തേരിയിൽ തമ്പുരാൻ ൩, ആകെ വക൩-ൽ തമ്പുരാൻ ൧- ഉണ്ടെന്നു" പറയുന്ന വിദ്വാന്മാരാണ ദീപികയുടെ വായനക്കാരായ "തിരുസ്സഭ"ക്കാരിൽ ഏറിയഭാഗവും. ഇടവകപത്രിക തോററുപോയെന്നു ഇവരെ സമ്മതിപ്പിക്കുന്നതിനുള്ള വിദ്യയാണ ഇപ്പോൾ പ്രയോഗിച്ചു വരുന്നതെന്നു രണ്ടു ഭാഗവും കൂട്ടി നോക്കി താരതമ്യപ്പെടുത്തുവാൻ ശക്തിയുള്ളവൎക്കു മനസ്സിലാകും.

ഞങ്ങളുടെ കഴിഞ്ഞ ലക്കങ്ങളിലെ മറുപടിക്കു സമാധാനമായി ദീപികയിൽ മൂന്നുപത്രങ്ങളിലായി കുറെ അധികംസ്ഥലം കളഞ്ഞിട്ടുണ്ടു. ഞങ്ങൾപറഞ്ഞിട്ടുള്ള ന്യായങ്ങൾക്കു ഒന്നിനും സമാധാനം ഇല്ല. ദാവീദിനെ ദുഷ്ടനാക്കുക, ലോത്തിനെ പിശാചാക്കുക, നമ്മുടെ കൎത്താവിനെ അണയനാക്കുക മുതലായി ഞങ്ങൾശങ്കിക്കാത്തതൊ സ്വപ്നേപി വിചാരിച്ചിട്ടില്ലാത്തതൊ ആയ കാൎയ്യങ്ങൾ ഞങ്ങൾ പറഞ്ഞേക്കുമെന്നു കരുതി പറയാത്ത കാൎയ്യങ്ങൾക്കാണ ദീപിക സമാധാനംപറയുന്നതു. ഇതല്ലയൊ യോഗ്യത. എഴുതാത്തപുറം വായിക്കുന്നതല്ലയൊ സാമൎത്ഥ്യം. ഞങ്ങൾക്കു ഇത്രവിദ്യയില്ല. ഈവക യുക്തികൾ അങ്ങോട്ടും ധാരാളം പറയുന്നതാണ. വാക്കിനുവാക്കായി എടുത്തു പകൎത്തിയാൽ ദീപികയോടു നന്നായിച്ചേരും. പക്ഷെ അതിനുമിനക്കെടുവാൻ ഞങ്ങൾക്കു തരമില്ലന്നെ ഉള്ളു-

ഹേ വായനക്കാരെ, ഞങ്ങൾ ഇങ്ങനെ പറയുന്നതിൽ വച്ചു ദീപിക ഒന്നു രണ്ടു ബലമായ യുക്തികൾ പറയുന്നതിനെ വിട്ടുകളയുന്നു എന്നു നിങ്ങൾ വിചാരിക്കേണ്ടാ- ആയതു എന്തെന്നാൽ—

൧- മലയാളത്തു പറങ്കിക്കു മുമ്പിൽ ഉണ്ടായിരുന്ന വിശ്വാസം നെസ്തോർ ആണെന്നു പറങ്കികൾ എഴുതിയിരിക്കുന്നതു പിശകാണെന്നു ഞങ്ങൾ യുക്തിയുക്തമായി കാണിച്ചതിനു സഹജീവി പറഞ്ഞ സമാധാനം, റോമ്മാ സഭ യാക്കോബായയെയും നെസ്തോറിനേയും ഒരെ ക്രമത്തിൽ ഇടത്തുട്ടുകാരായി എണ്ണുന്ന സ്ഥിതിക്കു യാക്കോബായ എന്നു പറയാമായിരുന്നു എന്നായിരുന്നു. റോമ്മാ ഈ രണ്ടിനേയും ഒരെ ക്രമത്തിൽ അല്ല വിചാരിക്കുന്നതെന്നു നെസ്തോർ പാത്രിയക്കീസിന്റെ പ്രതിജ്ഞയായ അബ്ദേശു മെത്രാന്റെ പട്ടക്കാരെ ആവൎത്തിച്ചു പട്ടംകൊടുക്കുന്നതുകൊണ്ടു ഞങ്ങൾ ചൂണ്ടികാണിച്ചപ്പോൾ ഉത്തരം മുട്ടിയിട്ടു അതിനുകാരണം മാർ അത്താനാസ്യൊസിന്റെ പട്ടക്കാൎക്കു ആവൎത്തിച്ചു പട്ടം പാത്രിയക്കീസുബാവാ കൊടുത്തതു എന്തുകാരണത്താലൊ അതുതന്നെയാണെന്നും പരദേശത്തു സാക്ഷാൽ നെസ്തോറിന്റെ കൈവെപ്പു റോമ്മായും സമ്മതിക്കുന്നു എന്നുമാണ ദീപികയുടെ ഇപ്പൊഴത്തെമറുപടി. സുറിയാനിസഭയിൽ മേല്പട്ടസ്ഥാനം ഏല്ക്കുന്ന ആളുകൾ ഒരു പ്രത്യേക കരാർ ചെയ്യാണ ഏൾക്കുന്നതു. അതായതു പാത്രിയക്കീസിന്റെ കല്പനയ്ക്കും സഭയുടെ ഉപദേശത്തിനും വിപരീതം നിന്നു മഹറോനു പാത്രമാകുമ്പോൾ താൻ കൈക്കൊണ്ട നൽവരം ഉരിയപ്പെട്ടുപോകുമെന്നു തന്നെ. മാർ അത്താനാസ്യോസ ഈ വിധം മഹറോനു പാത്രമായപ്പോൾ സ്വന്തസത്യപ്രകാരം സ്ഥാനം നഷ്ടപ്പെട്ടുപോയിരിക്കുന്നതിനാൽ പിന്നീടു അദ്ദേഹത്തിൽനിന്നുണ്ടായ കൈവെപ്പു അസാധുവാകകൊണ്ടാണ പാത്രിയക്കീസുബാവാതിരുമനസ്സിലെ പ്രവൃത്തിക്കുകാരണം. ഇതു നെസ്തോറിനോടു സംബന്ധിക്കുന്നില്ല- മാർഅബ്ദേശു പാപ്പായുടെ മേലധികാരത്തെക്കുറിച്ചു ഈ വിധം സത്യം ചെയ്തിട്ടില്ല- യാക്കോബായ മെത്രാൻ തന്റെപാത്രിയക്കീസിനെ സംബന്ധിച്ചുചെയ്യു സത്യംപോലെ മാർ അബ്ദേശുവും അദ്ദേഹത്തിന്റെ പാത്രിയക്കീസിനെ സംബന്ധി

ച്ചു ചെയ്തിരിക്കാം- യാക്കോബായ കൈവെപ്പു റോമ്മാ സാധുവാക്കുന്നക്രമത്തിൽ നെസ്തോറിയന്റെതും സാധുവാക്കിവരുന്ന സ്ഥിതിക്കു മാർ അദ്ദെശ്ശൂഹിന്റെതു അസാധുവാക്കുവാൻ കാരണം ഇതിന്നു വരുന്നില്ല- അതിനാൽ യാക്കോബായയെ നെസ്തോറിനെപ്പോലെ ഒരെ ക്രമത്തിൽ ഇടത്തൂട്ടുകാരായി റോമ്മാ എണ്ണിയിരിപ്പുന്നും അതുകൊണ്ടു മലയാളത്തുകാരെ നെസ്തോർ എന്നു പറുങ്കികൾ പറഞ്ഞതാണെന്നും വരാം- ഇതിനെ നിഷേധിക്കുന്നപക്ഷം മാർശെമഓന്റെ സ്ഥാനം സാധുവാക്കിവരുന്നു എന്നു ദീപിക സമ്മതിക്കുന്ന ക്രമത്തിനു മാർ അദ്ദെശ്ശൂഹിന്റെതു അസാധുവാക്കുന്നതിനുള്ള മതിയായ കാരണം പറയട്ടെ- തക്ക കാരണം പറവാൻ ഇല്ലന്നു കാണുന്നസ്ഥിതിക്കു തരംപോലെയുള്ള പ്രവൃത്തി എന്നു വേണം ഇതിനു അർത്ഥം പറവാൻ- ഈ പത്തൊമ്പതാം നൂറ്റാണ്ടിൽ തരംപോലെ പ്രവൃത്തിക്കുന്ന റോമ്മാ ൧൦-ാം നൂറ്റാണ്ടിൽ പച്ച പരമാർത്ഥം പറഞ്ഞെന്നു വിശ്വസിക്കാമൊ. അതെ, മാറോസിയാ എന്നും തിയാദോറാ എന്നും പേരായ വ്യഭിചാരിണികളാലും അവരുടെ വ്യഭിചാരസന്തതികളാലും അഞ്ചാറു കുട്ടികളുടെ തന്ത താനാണെന്നു ഏറ്റുപറഞ്ഞ ൬-ാം അലക്സന്തർ മുതലായ കന്യാവ്രതക്കാരാലും ഭരിക്കപ്പെട്ട റോമ്മായിലെ ചൂത്തമാന സിംഹാസനത്തിൽനിന്നു തരംപൊലെ പ്രവൃത്തിക്കുന്നതും പ്രവൃത്തിപ്പിക്കുന്നതും വാന്സ്ലോറി, ബെല്ലാർമിൻ മുതലായ റൊമ്മാ സഭയിലെ കത്തനാരന്മാരുടെ ഗ്രന്ഥങ്ങൾ വായിക്കുന്നവർക്കു അത്ര ആശ്ചര്യകരമല്ല. ഇവരെ നീതികരിക്കുവാൻ വേണ്ട തെളിവു കിട്ടുന്നപക്ഷം എഴുന്നൂറ്റിക്കാരെ സുറിയാനിക്കാരാക്കുവാനും ദീപികയ്ക്കു തെളിവുകൾ ധാരാളം ഉണ്ടാകും.

൨. ദീപികയുടെ വേറൊരു യുക്തി, നിഖ്യായിലെ കാനൊൻ പ്രകാരം കിഴക്കിന്റെ കാതൊലിക്കാ അന്ത്യോഖിൽനിന്നു സ്വാതന്ത്ര്യൻ ആയിരുന്നു എന്നും അതുകൊണ്ടു ഇവിടെക്കു അന്ത്യോഖിനു സംബന്ധം ഉണ്ടായിരിപ്പാൻ ഇടയില്ലാഞ്ഞു എന്നും ആകുന്നു. നിഖ്യായിലെ ൨൦ം കാനൊൻ ൨൦ംല്ലിടെ ഉണ്ടായതൊ ലായില്ലഹാ ഇല്ലള്ളാ മഹമ്മദ് റസൂലള്ളാ എന്നു ചൂത്തമാന മാർപാപ്പായുടെ പ്രധാനസിംഹാസനത്തുമ്മെൽ കൊത്തിയിരുന്ന ആവിശ്വാസപ്രമാണം നിർമ്മിച്ച സൂനഹദൊസിലെ നിശ്ചയമൊ ആയിരിക്കണം. അല്ലെങ്കിൽ കാതൊലിക്കാ കിഴക്കെ ദെശത്തു അന്ത്യോഖ്യാ പാത്രിയർക്കീസിനു കീഴായി ഒരു സർവ്വാധികാര്യക്കാർ എന്നപൊലെ ഭരിച്ചിരുന്നു എന്നു വരാപ്പുഴ സത്യവേദചരിത്രത്തിൽ എഴുതിപിടിപ്പിച്ച മാർ മെക്സലിനൊസു മെത്രാനച്ചനെ കപ്പലിൽനിന്നു കടലിൽ തള്ളിയിടണം. ആരാണെ വ്യാജം പറഞ്ഞതു. മെത്രാനൊ ദീപികലേഖകനൊ. മെത്രാൻ കള്ളനെങ്കിൽ ൧൫൯൯-ലെ പറുങ്കിമെത്രാനും ഇതിൽ മൂത്ത കള്ളനായിക്കൂടാ എന്നുണ്ടൊ.

ദീപിക രണ്ടുമൂന്നു ലക്കങ്ങളിലായി വാതികെട്ടി പറഞ്ഞതിൽ പ്രധാനമായി ഇതു മാത്രമെ ഉള്ളു. പിന്നെ ഒട്ടുവളരെ ആക്ഷേപങ്ങൾ പറയുന്നുണ്ടു. അതാല്ലൊ ചില അമ്മൂമ്മമാർ അങ്ങനെ പറഞ്ഞേക്കും അപ്പൂപ്പന്മാർ ഇങ്ങനെ പറഞ്ഞേക്കുമെന്നും മറ്റുമുള്ള വെറുവാ ഒരുവേള വല്ലമുത്തുക്കികളൊ മുത്തുക്കന്മാരൊ ചോദിച്ചറിഞ്ഞ ഫലം പറകയായിരിക്കും.

ഇതുകൂടാതെ ഇടവകപത്രിക പണ്ട "തോറ്റു തൊപ്പിയിട്ടുപൊയി" എന്നു അങ്ങും ഇങ്ങും ദീപിക ചില പൊങ്ങച്ചം പറയുന്നുണ്ടു. വല്ല നിസ്സാര കാര്യത്തിലും ഞങ്ങൾ വഴക്കുപിടിക്കാതെവിട്ടിരിക്കാം. അതു തോൽവിയെന്നു കൂട്ടൻ ധരിച്ചുമിരിക്കാം. ഇരിക്കട്ടെ. കൊളമ്പുകാരുടെ പത്രത്തിൽ പറഞ്ഞ ഒരു സംഗതിക്കു പുസ്തകം കാണിക്കാമെങ്കിൽ വീഴ്ചചങ്ങല കൊടുക്കാമെന്നു പറഞ്ഞ വിദ്വാൻ എവിടെ. പാപ്പായുടെ സർവ്വാധിപത്യത്തെക്കുറിച്ചു ഞങ്ങൾ പറഞ്ഞു നിർത്തിയിട്ടു മാസം നാലഞ്ചായല്ലൊ- എന്താണ ഒന്നും മിണ്ടാത്തതു- മിണ്ടാതിരിക്കുന്നതു തോൽവിലക്ഷണമെന്നു വിചാരിക്കുന്ന ഇവരുടെ യുക്തിപ്രകാരം ഈ സംഗതികളിൽ ദീപിക ഇപ്പോൾ ജയിച്ചു "തൊലിഞ്ഞു തൊപ്പിയിട്ടു" ഇരിക്കയായിരിക്കുമെന്നാണൊ അർത്ഥപ്പെടുന്നതു- അങ്ങനെയും അർത്ഥമാക്കി വ്യാഖ്യാനിച്ചാൽ എന്താ വിഷമം- വിധികർത്താക്കൾ പതിനൊന്നു ദൈവമുണ്ടെന്നു പറയുന്ന കൂട്ടർ അല്ലെ- ഈ ഉണക്കസ്ഥിമേൽ വെറുതെ കടിക്കെണ്ടാ- ഞങ്ങൾ ഇനി അതിനു ഭാവിക്കുന്നില്ല- കടിക്കയാൻ ഭാവമുണ്ടെങ്കിൽ പച്ച മാംസഖണ്ഡം ഒന്നിട്ടിട്ടുണ്ടല്ലൊ- അതിലാകട്ടെ-

# സൂചനകൾ

ചെറിയപള്ളിക്കേസ്—ഇതിന്റെ വിചാരണ ഈമാസം ൨൧-ാനു- ആയിരുന്നു. പ്രതികൾ പത്രിക ഹാജരാക്കിയിരിക്കുന്ന ഫായലിനു അവധി വച്ചില്ല.

❖ ❖ ❖

പള്ളിക്കൂടം പൂട്ടൽ—മാർ ദീവന്നാസ്യോസ് സിമ്മനാരി വർഷാന്ത്യപരീക്ഷ കഴിഞ്ഞു ഈമാസം ൨൯-ാംനു- മുതൽ അഞ്ചു വാരത്തേക്കു പൂട്ടിയിരിക്കുന്നു. മട്രിക്കുലേഷ്യൻ, എഫ്- ഏ- പരീക്ഷകൾ അടുത്ത ചൊവ്വാഴ്ച മുതൽ ആരംഭിക്കുന്നതാണ.

❖ ❖ ❖

ഒരുമനസ്സുതിരിവു—നവീകരണസംഘത്തിൽ ഒരു പ്രധാനഅംഗവും സമുദായ സിക്രട്ടെരിയും സഭാതാരക പത്രാധിപരുമായിരുന്ന ചെങ്ങന്നൂർ കോട്ടൂരെത്തു ബ-യൌസെപ്പു കത്തനാർ അവർകൾ ആ കക്ഷിയുടെ ദുരുപദേശങ്ങളെ വെറുത്തു സ്തുതിചൊവ്വാകപ്പെട്ട സുറിയാനിവിശ്വാസത്തെ പൂൎണ്ണമനസ്സോടെ സമ്മതിച്ചു ചേരുന്നതിനു റി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളുടെ പേക്കു അപേക്ഷ അയച്ചിരിക്കുന്നതായി അറിയുന്നതിൽ സന്തോഷിക്കുന്നു.

❖ ❖ ❖

മാർ അൽവാറീസ മെത്രാപ്പോലീത്താ—റോമ്മാസഭയുടെ ദുരുപദേശങ്ങൾക്കു എതിരായി ഇദ്ദേഹം ഒരുപുസ്തകംകൂടെ ഈയിടെ എഴുതിവരുന്നുഎന്നും ഉടനെ പ്രസിദ്ധപ്പെടുത്തുമെന്നും ഒരു എഴുത്തിനാൽ അറിയുന്നു. ഗോവ ഗവൎമ്മെണ്ടു ഇദ്ദേഹത്തെ പിടിച്ചു നാടുകടത്തുവാൻ നിശ്ചയിച്ചു പട്ടാളത്തിനു ഉത്തരവുകൊടുത്തിരുന്നു. അതു തൽക്ഷണം അറിവു കിട്ടുകയാൽ രാത്രികാലത്തു ഓടി ഗോവ അതൃത്തിക്കു പുറത്തു ബ്രിട്ടീഷ് രാജ്യത്തു പ്രവേശിച്ചു രക്ഷപെടുകയാണ് ചെയ്തതു. നാടുകടത്തുവാൻ തക്കകുററം ഗവൎമ്മെണ്ടിന്റെ മതത്തിനു വിരോധം പ്രസംഗിച്ചു എന്നാണ. നല്ല കാരണം. ഈ തരത്തിൽ ഗവൎമ്മെണ്ടും ക്രിസ്ത്യാനിമതവും ഉള്ളപ്പോൾ തുൎക്കിയെയല്ല ഒരംകാലത്തു കുററം പറയേണ്ടതു. എങ്ങനെയും അദ്ദേഹം രക്ഷപെട്ടു ഇപ്പോൾ ബ്രിട്ടീഷ് കൊടിക്കീഴു സിലോൺ ദ്വീപിൽ ഉള്ള തന്റെ ഇടവകയിൽ സഞ്ചരിച്ചു വരികയാണ്

❖ ❖ ❖

പള്ളിപ്രതിഷ്ഠ—മാർദീവന്നാസ്യോസ് സിമ്മനാരിയിലെ വിദ്യാൎത്ഥികളുടെയും ശെമ്മാശന്മാരുടെയും ആരാധനയ്ക്കും മററുമായി ഒരു കുരിശുപള്ളി സ്ഥാപിക്കുന്നതിനു ആലോചിച്ചു ഗവൎമ്മെണ്ടിൽ ബോധിപ്പിച്ചു അനുവാദം വരുത്തിക്കൊണ്ടു ഈമാസം ൨൩-ാംനു- ഞായറാഴ്ച മാർ ഏലിയാ ദീൎഘദൎശിയുടെ നാമത്തിൽ പള്ളി പ്രതിഷ്ഠ കഴിച്ചിരിക്കുന്നു. സിമ്മനാരിയോടുചേൎന്ന ബംഗ്ലാവിന്റെ വിശാലമായ മദ്ധ്യഹാൾ പള്ളിയാക്കി കൂദാശ ചെയ്കയാണ ചെയ്തതു നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പ്രതിഷ്ഠകൎമ്മം നടത്തുകയും ബ. പൌലൊസ റമ്പാച്ചൻ കുൎബ്ബാന ചൊല്ലുകയും ചെയ്തു. അന്നെദിവസം പലവക ക്രിസ്ത്യാനികൾ ഉൾപ്പെട്ട പത്തെഴുന്നൂറു ജനം കൂടിയിരുന്നു. കോട്ടയത്തു പലപള്ളികൾ ഉണ്ടെങ്കിലും ഈ കാലത്തു പരിഷ്കാരത്തിൽ വന്നിരിക്കുന്ന തിരുനക്കര ഭാഗത്തു ഒന്നും ഇല്ലാതിരുന്നതു ഒരു വലിയ കുറവായിരുന്നു. ആയതു ഇതിനാൽ തീൎന്നിരിക്കുന്നു.

❖ ❖ ❖

ഒരുവ്യവഹാരം—മാർ ഏലിയാ ചാപ്പലിന്റെ പ്രതിഷ്ഠയെ തടുക്കുന്നതിനു വേണ്ടി ഒരു റോമ്മാക്കാരൻ ടി- സ്ഥലം തങ്ങൾക്കു കൂടെ കൈവശമുള്ളതാണെന്നും പള്ളിപ്രതിഷ്ഠയെ വിരോധിക്കണമെന്നും കാണിച്ചു ഒരു ചെറിയ അന്യായം മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ പേരിൽ സ്ഥലം മുൻസിപ്പുകോട്ടിൽ ൫ പണം ഫീസൊടുക്കി ബോധിപ്പിക്കയും ഇഞ്ചങ്കഷ്യൻ കല്പനയ്ക്കു അപേക്ഷിക്കയും ചെയ്കയുണ്ടായി. ഇഞ്ചങ്കഷ്യൻ ചുങ്കഷ്യനായിട്ടു അവസാനിച്ചു. പള്ളിപ്രതിഷ്ഠയും യാതൊരു തടസ്സവും കൂടാതെ ക്രമമായി കഴിച്ചുകൂട്ടി. റോമ്മാക്കാരനെകൊണ്ടു അന്യായം കൊടുപ്പിക്കുവാൻ ചില നവീകരണക്കാർ വളരെ ബുദ്ധിമുട്ടും പ്രയാസവും നേരിട്ടു- അതിനെന്താണ്- യേശുക്രിസ്തുവിന്റെ നാമമഹത്വത്തിനു വേണ്ടിയല്ലയൊ കഷ്ടപ്പെടുന്നതു. ഇതിലെ വാദിവക്കീൽ ഹൈക്കോടുവരെ ഒരുകേസു തനതായി വിസ്തരിച്ചു കോടുഫീസു റിഗുലെഷ്യൻ പഠിക്കാഞ്ഞതുകൊണ്ടു തോററുപോയിട്ടും ആ പുസ്തകം തുറന്നു നോക്കുകയില്ലന്നു ശാഠ്യം പിടിച്ചിരിക്കുന്നതു കക്ഷികളെ ചതിക്കാനാണെന്നു തോന്നുന്നു.

# പഞ്ചാംഗം

൧൮൯൬- കൊന്തൻ ക്ലീം ധനു

| സുറിയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച | വിശേഷദിവസങ്ങൾ. |
|---|---|---|---|---|
| ൧ | ൧൩ | ൩൦ | ഞ | |
| ൨ | ൧൪ | ൧ | തി | |
| ൩ | ൧൫ | ൨ | ചൊ | |
| ൪ | ൧൬ | ൩ | ബു | |
| ൫ | ൧൭ | ൪ | വ്യാ | ൧ാംനു- മേസൽത്താ. ഞാ. വായന ലൂക്കൊ. ൧ അ. ൩൯ മുതൽ ൫൬ |
| ൬ | ൧൮ | ൫ | വെ | |
| ൭ | ൧൯ | ൬ | ശ | ൮ാംനു- മൌലൊദെക്ക് യൂഹന്നാൻ വായന. ലൂക്കൊ. ൧ അ. ൫൭- ൮൦ |
| ൮ | ൨൦ | ൭ | ഞ | |
| ൯ | ൨൧ | ൮ | തി | |
| ൧൦ | ൨൨ | ൯ | ചൊ | ൧൫ാംനു- ശെലിയൊനൊടു യൌസെപ്പ് വായന മത്താ. ൧ അ. ൧൮- ൨൫ |
| ൧൧ | ൨൩ | ൧൦ | ബു | |
| ൧൨ | ഡിസംബ്ര ൨൪ | ൧൧ | വ്യാ | യൽദൊയിക്കു മുമ്പുള്ള ഞാ. വായന മത്താ. ൧ അ. ൧- മുതൽ ൧൭ |
| ൧൩ | ൨൫ | ൧൨ | വെ | |
| ൧൪ (കൊന്തൻ ക്കും) | ൨൬ | ൧൩ | ശ | ൨൫ാംനു- യൽദൊ (കർത്താവിൻെറജനനം മാറാനായ) വായന മത്താ. ൨ അ. ൧-൧൩ |
| ൧൫ | ൨൭ | ൧൪ | ഞ | |
| ൧൬ | ൨൮ | ൧൫ | തി | |
| ൧൭ | ൨൯ | ൧൬ | ചൊ | |
| ൧൮ | ൩൦ | ൧൭ | ബു | |
| ൧൯ | ൩൧ | ൧൮ | വ്യാ | |
| ൨൦ | ൧ | ധനു ൧൯ | വെ | |
| ൨൧ | ൨ | ൨൦ | ശ | |
| ൨൨ | ൩ | ൨൧ | ഞ | |
| ൨൩ | ൪ | ൨൨ | തി | |
| ൨൪ | ൫ | ൨൩ | ചൊ | |
| ൨൫ | ജനുവരി ൬ | ൨൪ | ബു | |
| ൨൬ | ൭ | ൨൫ | വ്യാ | |
| ൨൭ | ൮ | ൨൬ | വെ | |
| ൨൮ | ൯ | ൨൭ | ശ | |
| ൨൯ | ൧൦ | ൨൮ | ഞ | |
| ൩൦ | ൧൧ | ൨൯ | തി | |
| ൩൧ | ൧൨ | ൩൦ | ചൊ | |

## പത്രികവില വിവരം.

| | ബ്രിട്ടീഷ് രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൧ | ൧൨ |
| ഒററപ്രതിക്കു | | ൨ |

പരസ്യക്കൂലി

| | | |
|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു വരി ഒന്നിനു | ൦ | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും ടി | ൦ | ൧൴ |

## NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണവും കോട്ടയത്തു മാൎത്തോമ്മാസ് അച്ചുക്കൂട്ടം മാനേജൎക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടെക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വക വച്ചു തരേണ്ടതാകുന്നു.

### വിഷപ്പട്ടി വിഷത്തിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴു ദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നു ദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടു കൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൧. മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിൎയ്യപ്പെടുത്തുന്നു.

## പരസ്യം

വരിപ്പണം എത്തിച്ചു തരുവാൻ ഞങ്ങളുടെ വായനക്കാരിൽ ചിലർ ചെയ്യുന്ന ഉദാസീനതയെക്കുറിച്ചു പലപ്പോഴും ഓൎപ്പിച്ചിട്ടുണ്ടല്ലൊ. ഇതുകൊണ്ടു ഇവരിൽ ചിലൎക്കു ഒരു ഇളക്കവും തട്ടുന്നതായി കാണുന്നില്ല. ഞങ്ങൾക്കു ഉപേക്ഷിക്കാവുന്നതല്ല. അച്ചടിക്കാൎക്കു ശമ്പളവും സാമാനങ്ങൾക്കു വിലയും ശരിയായി കൊടുത്താണ പത്രിക അച്ചടിച്ചു അയക്കുന്നതു. വീഴ്ചക്കാരായി കാണപ്പെടുന്നവൎക്കു ഇനിമുറപ്രകാരം നോട്ടീസും പിന്നാലെ അവരുടെമേൽ അന്യായവും ഉണ്ടാകുന്നതാണെന്നു ഇതിനാൽ പ്രസിദ്ധപ്പെടുത്തുന്നു. മ. ഇ. പ. മാനേജർ.

MAR THOMAS PRESS,

KOTTAYAM.